൧൦൬. ജനങ്ങളെത്തള്ളീടുന്ന നന്മതിന്മകൾ കേട്ടവൻ (…)
വിദ്വാൻ നന്മയെടുക്കും, പാൽ നീരിൽനിന്നന്നമെന്ന

൧൦൭. വിദ്വത്ത്വം നരപാലത്വമിവ തുല്യങ്ങളല്ല താൻ;
സ്വരാജ്യേ പൂജ്യനാം ഭൂപൻ; വിദ്വാൻ സർവ്വത്ര പൂജ്യനാം.

൧൦൮. കൈയിൽ കുടപിടിച്ചോനിൽ മഴത്തുള്ളികളെന്നപോൽ
ബുദ്ധിയാൽ ഗുപ്തനായോനിലെതിക്കാ റിപുസഞ്ചയം.

൧൦൯. സത്യം തപം ജ്ഞാനമഹിംസ പിന്നെ
വിദ്വൽപ്രണാമം സുമനോജ്ഞശീലം
ഇതൊക്കെയും ചേർന്നവനാണു വിദ്വാൻ;
പഠിച്ചവൻ കേവലമല്ല വിദ്വാൻ.

## വിനയം.

൧൧൦. ഒഴിഞ്ഞിട്ടുള്ള പാത്രങ്ങളുണ്ടാകുന്നു മഹാരവം; (സ്വ.)
നിറഞ്ഞുള്ളൊരു പാത്രത്തിലുണ്ടാകാ ശബ്ദഡംബരം.

൧൧൧. ബന്ധുത്വം മൂപ്പുമേറുന്നോർ
ബന്ധം വിട്ടൊന്നു ചൊൽകിലും
ഹന്ത! കേട്ടു സമാധാനം
ചിന്തിച്ചോതായ്ക യോഗ്യമാം. (ല. ക.)

൧൧൨. വാർദ്ധക്യമരണാവസ്ഥാവിവിധാർത്തിവിചാരണാ
വിനയത്തിന്നു നല്ലോരു ജനയിത്രി നിനയ്ക്കണം. (സ്വ.)

൧൧൩. വിനയം കൂടാതുള്ളൊരു
വിദ്യ നിതാന്തം വിശിഷ്ടയെന്നാലും
വിലസീടാതെ വിഗർഹണ-
വിഷയമതായി ഭവിച്ചിടും നൂനം.

൧൧൪. വിദ്യയും വിനയവും കലരുന്നോൻ
ഹൃദ്യനാകുമഖിലർക്കുമജസ്രം;
സ്വർണ്ണവും മണിയുമായിട ചേർന്നാൽ
കണ്ണിനാർക്കു തള്ളുകില്ലതിമോദം

൨൧൫. മരങ്ങൾ താഴ്ന്ന ഫലങ്ങളാലെ;
ഘനങ്ങൾ താഴ്ന്ന ജലങ്ങളാലും;
ധനങ്ങളാൽ സാധുജനങ്ങളും; കേൾ,
ഗുണങ്ങളുള്ളോർകളിവണ്ണമത്രേ.

## വ്യായാമം.

൨൧൬. ശരീരായാസമുണ്ടാകും കൎമ്മം വ്യായാമമാസ്സതും;
അതു ചെയ്തിട്ടു ദേഹത്തെ മട്ടിച്ചീടുക വേണ്ടപോൾ. (യാ.

൨൧൭. വ്യായാമം ശക്തിപോൽ ചെയ്തിലധികം കണ്ടു വൃദ്ധ
ബലം കവിഞ്ഞുള്ളാരംഭം ക്ഷയം തന്നെ വരുത്തിടും.

൨൧൮. യഥാക്രമം യുക്തിപൂൎവം വ്യായാമമനുവാസരം
ചെയ്തീടിൽ ദുൎബ്ബലൻ താനുമൽകൃഷ്ടബലനായ്‌വരും. (സ.

൨൧൯. ഗ്ലാഡ്സ്റ്റൻ വ്യായാമാൎത്ഥം
വിറകുകൾ വെട്ടുന്ന വൃത്തിയാണല്ലോ;
ലാഘവകരമെന്നാലും
ലാഘവകരമല്ലിതെന്നു കരുതേണം. (സ.)

## ശകുനം.

൨൨൦. യാത്രയ്ക്കു ശകുനം ജീവൻ, ഗാൎഗ്യൻ ചൊല്ലുന്നു ഷഷ്ഠിനെ,
ജനാൎദ്ദനൻ വിപ്രവാക്യം, മാണ്ഡവ്യൻ താൻ മനോജയം.

൨൨൧. ഇതിൽ മാണ്ഡവ്യനല്ലോ ഒരു മതമാണു മഹത്തമം; (സ.
മനോനിശ്ചയമാണല്ലോ പാക്കിൽ സൎവാൎത്ഥസാധകം.

## ശത്രു.

(ലാ;
൨൨൨. എന്തെല്ലാമാകിലും സാക്ഷാൽ ശത്രുതന്നോടിണങ്ങൊ
വെള്ളം ചൂടുപിടിച്ചാലും കെടുത്തീടുന്നിതഗ്നിയെ.

൨൨൩. വനത്തിൽ മേവീട്ടു തപസ്സു ചെയ്യും
മുനികൾക്കുമോൎത്തീടുകിലസ്ഥലത്തിൽ

മിത്രങ്ങളും വൈരികളും ക്രമേണ
മദ്ധ്യസ്ഥരായുള്ളവരും ഭവിക്കും.

## ശാന്തി.

൨൨൪. ശാന്തസ്വഭാവമെവങ്കൽ സ്ഥിരമായ് വിലസുന്നുകേൾ,
അവനേ മാന്യനായുള്ളോനവൻ താൻ കൃതകൃത്യനാം.

൨൨൫. യൌവനേശാന്തിയുള്ളോനെശ്ശാന്തനെന്നുരചെയ്യണം
ധാതുശക്തിക്ഷയത്തിങ്കൽ ശാന്തിയില്ലാത്തതാക്കഹോ!

൨൨൬. സന്തോഷാമൃതസംതൃപ്തശാന്തസ്വാന്തന്നെഴും സുഖം
അങ്ങുമിങ്ങുമുഴന്നീടും ധനലുബ്ധന്നു കിട്ടുമോ?

൨൨൭. കീഴ്പ്പെട്ടുനോക്കീടുന്നോനിലതൃപ്തിയണയാ ഭുവി;
മേല്പെട്ടു നോക്കീടുന്നാകിൽ ദരിദ്രൻ ദുഃഖമേവനും.

൨൨൮. അനുദിവസമനൎത്ഥം വല്ലതും മിക്കവാറും
മനുജനു സഹജം താൻ വന്നുകൂടുന്നതോൎത്താൽ;
ക്ഷമയൊടതിനെയെല്ലാം സാവധാനം സഹിച്ചി-
ട്ടമരുകയതു നൂനം പൌരുഷം ധൎമ്മസാരം. (ഇം. ത.)

## സജ്ജനം.

൨൨൯. സത്തായീടിന ശീലത്താൽ ജയിക്കാം മൂന്നുലോകവും;
സത്സ്വഭാവിക്കു ലോകത്തിൽ സകലംസാദ്ധ്യമാംസദാ.

൨൩൦. പരാനുഗ്രഹതാൽപഥ്യംസഹജംസത്തുകൾക്കിഹ,
തൻമെയ്തണുപ്പിപ്പാനല്ല ചന്ദനങ്ങടെയുത്ഭവം.

൨൩൧. ശിഷ്ടസംഗമഹോ! കഷ്ടം; ദുഷ്ടസംഗം ഗുണംതുലോം;
ശിഷ്ടർതൻവിരഹത്തിങ്കൽസ്പഷ്ടംപൊട്ടുന്നുനെഞ്ചകം

൨൩൨. തനിക്കുള്ളോനന്യനായോനെന്നഭേദം നിനപ്പവർ
അല്പനാണു;–ത്തമന്മാൎക്കീ ഭൂമിതന്നെ കുടുംബകം.

൨൩൩. സമ്പത്തുംദ്വേഷ്ടരായുള്ളോൎക്കൊട്ടുവിൽദുഃഖഹേതുവാം
സുഖത്തിലവസാനിക്കുമാപത്തും സത്തുകൾക്കഹോ!

൨൱൪. ഉത്തമൻ ചെയ്തീടും കർമ്മം തന്നെ ചെയ്തീടുമന്യരും;
അവനുള്ള പ്രമാണംതാൻ ലോകങ്ങൾക്കും പ്രമാണമാം.

൨൱൫. പ്രസാദംവദനത്തിങ്കൽ കാരുണ്യം ദർശനത്തിലും
മാധുര്യംവാക്കിലുംഉള്ളവനേപുരുഷോത്തമൻ.

൨൱൬. അധമൻ ധനമിച്ഛിക്കും; ധനമാനങ്ങൾ മധ്യമൻ;
ഉത്തമൻ മാനമിച്ഛിക്കും; മാനമത്രേ മഹദ്ധനം.

൨൱൭. വജ്റത്തിലും കഠിനമായ് പൂവിലും മൃദുവായിട്ടും
മഹാന്മാരുടെ ചിത്തത്തെയറിഞ്ഞീടുവതാരഹോ!

൨൱൮. ദുർജ്ജനംമൺകുടംപോലെ ഭേദിക്കാം, ചേർക്കവാൻപ
(ണി;
സജ്ജനംപൊൻകുടംപോലെ ചേർക്കാം ഭേദിക്കദുർല്ലഭം.

൨൱൯. സംഗദോഷത്തിനാൽ ഭേദം സജ്ജനങ്ങൾക്കു വരാദ്ധ്രുവം
സർപ്പങ്ങൾ ചുററിയെന്നാലും ചന്ദനം വിഷമാകിടാ.

൨൱൰. രക്തനാണുദയേ സൂര്യൻ, രക്തനസ്തമയത്തിലും;
സമ്പത്തിലും ക്ഷതിയിലുംമഹാന്മാരൊരുപോലെയാം

൨൱൰൧. കോപിപ്പിക്കിലും തെല്ലുമിളകാസാധുമാനസം;
ചൂട്ടെരിച്ചു പിടിച്ചീടിൽ കടൽവെള്ളം തിളയ്ക്കുമോ

൨൱൰൨. പരോപദേശസാമർത്ഥ്യം സമ്പാദിപ്പാനെളുപ്പമാം;
സ്വയം ധർമ്മമനുഷ്ഠിക്കുന്നവനത്രേ മഹാൻ ഭുവി.

൨൱൰൩. അടി കൊണ്ടിട്ടു കീഴ്പ്പെട്ടു പോകിലും പന്തുയർന്നിടും;
സാധുവൃത്തക്കേഴും താഴ്ച ദീർഘമായ് നിലനിന്നിടാ.

൨൱൰൪. ക്ലേശക്ഷോഭംസഹിച്ചീടാമുത്തമൻ തന്നെ ശക്തനാം;
ശാണോല്ലേഖനമേററീടാൻ മണി താൻ മണ്ണുപൂക്കേൾ..

൨൱൰൫. സജ്ജനംദുഷ്ടസംഗത്താൽസ്വഭാവത്തെവെടിഞ്ഞിടാ.
കാകസംസർഗ്ഗമുണ്ടായാൽ കുയിലിന്നൊച്ചമാറുമോ?

൨൱൰൬. മഹാനുപദ്രവിച്ചീടുന്നവന്നും ഗുണമേകിടും;
ദഹിക്കും ബാഡവാഗ്നിക്കും തൃപ്തിയേകുന്നു സാഗരം.

൨൱൰൭. ഉപകാരികളിൽ സാധുവെന്നാലെന്തുള്ള സാധുത?
അപകാരികളിൽ സാധുവായവൻ തന്നെ സാധുവാം.

൧൪൮. സാധാരണതരുവെന്നോ-
ർത്തീ ഞാൻ തടവും തവിച്ചതില്ലതറു;
ചമ്പക! സംപ്രതിമണമിയ-
ലും പൂവാൽ നീ തരുന്ന മമ നാണം.

൧൪൯. സാധുഗുണാമൃതമോതാൻ
സാമൎത്ഥ്യം സജ്ജനത്തിനേയുള്ളൂ;
പുത്തുമാമ്പൂമധുവുണ്മാൻ
കുശലത കുയിലിന്നു തന്നെയോൎക്കുമ്പോൾ;

൧൫൦. സത്തുകളുടെ മനമത്രേ-
യത്യന്തം കഠിനമെന്നു ചൊല്ലേണം;
ദുഷ്ടവചശ്ശരനിരയാ-
ലൊട്ടുമതിൽ ഭേദമേശുകില്ലല്ലോ.

൧൫൧. ദുഷ്ടനെ മുൻപേ നിൎത്തി-
ദുഷ്ടജനത്തെജ്ജയിക്കണം സുജനം;
ബാണനെ വെൽവാനായ് സുമ-
ബാണപിതാവും ജ്വരത്തെ വിട്ടല്ലോ.

സത്യം. (ബലാൽ

൧൫൨. സത്യംചൊൽവതിനായ് ത്തന്നോരുക്തിശക്തിയെനാ
അന്യഥാവിനിയോഗിക്കിൽ സഹിക്കാജ്ജഗതീശ്വരൻ.
(സ്വ.)

൧൫൩. അശ്വമേധസഹസ്രത്തെ സ്സത്യത്തോടൊത്തു തൂക്കവേ
വൈശിഷ്ട്യമധികം കണ്ടു സത്യത്തിന്നു പിതാമഹൻ.
(മപ്രിയം;

൧൫൪. സത്യവും പ്രിയവും ചൊൽക; ചൊൽകൊലാ സത്യ.
കള്ളമായ് പ്രിയവുംചൊല്ലായ്കി;-തേധൎമ്മംസനാതനം.

൧൫൫. വിദ്യയാലും തപസ്സാലുമാത്മാ, ബോധത്തിനാൽ മതി
ജലത്താൽ ദേഹവും, നേരാൽ മനസ്സും ശുദ്ധമായിടും.

൧൫൬. സത്യംമാതാ,പിതാജ്ഞാനം, ധൎമ്മംഭ്രാതാ. കൃപാസഖി
(ര.
ശാന്തി ഭാൎയ്യാ, ക്ഷമാ പുത്രനേവമാറെത്ര ബാന്ധവർ

൧൬൬. നേത്രശുദ്ധമാം വഴിയേ നടക്കണം;
വസ്ത്രശുദ്ധമാകും കുടിക്കണം;
സത്യശുദ്ധവചനം കഥിക്കണം;
ചിത്തശുദ്ധനിലയാചരിക്കണം.

സന്മാൎഗ്ഗം.

൧൬൭. ശ്രീയുമായുസ്സുമെന്നല്ല സൎവ്വത്ര ശുഭകീൎത്തിയും
പുരുഷന്നു ലഭിക്കുന്നു സദാചാരത്തിനാലിഹ.

൧൬൮. വിഹാരാഹാരസംശുദ്ധ്യാ ഹൃദയംശുദ്ധമായ്വരും;
ശുദ്ധമാം ഹൃദയത്തിങ്കൽ സ്വയമീശൻ വിളങ്ങിടും.

൧൭൦. പ്രാണൻപോവാൻതുടന്നാലുംകൎത്തവ്യത്തെനടത്തണം
പ്രാണൻ പോവാൻതുടന്നാലുമകൎത്തവ്യം നടത്തൊലാ.

൧൭൧. ദുഷ്ടസംഗംത്യജിക്കേണം; സാധുസംഗം ഗ്രഹിക്കണം;
പുണ്യംരാപകൽചെയ്യേണം; മരണംനിത്യമോൎക്കണം.

൧൭൨. ആയുസ്സധനമുൽകൃഷ്ടസ്വഭാവം നല്ല സന്തതി
ഇവയെല്ലാംലഭിച്ചീടും സദാചാരമതൊന്നിനാൽ.

൧൭൩. ദാരിദ്ര്യമായും ദുഃഖവ്യാധിയായാലാൎത്തരായിടും
ജനങ്ങളെ യഥാശക്തി സഹായിക്കുക സൎവ്വദാ.

൧൭൪. നമുക്കുണ്ടാകുമാപത്തു സൎവ്വംസൂക്ഷ്മമോൎക്കിലോ(സ്വ.)
നമ്മൾചെയ്യുമൊരോ വൃത്തിദോഷത്താൽ തന്നെനിൎണ്ണ
(യം.

൧൭൫. മധുരാന്നാദിവസ്തുക്കളശിച്ചീടായ്കയേകനായ്;
ആകാസൎവ്വത്രവിശ്വാസ;-മാകാ സൎവ്വത്ര ശങ്കയും.

൧൭൬. പിപീലികാദിയെപ്പോലാത്മതുല്യം നിനയ്ക്കണം;
സത്തുക്കളൊയുള്ളവരെസ്സൎവ്വദാ സൽക്കരിക്കണം.

൧൭൭. ജനത്തിൻഹൃദ്ഗതം പാൎത്തിട്ടോരോരുത്തൎക്കു മൊത്ത
(പോൽ
പ്രവൎത്തിച്ചുകണംമോദംപരാരാധനദക്ഷനായ്.

൧൭൮. ദയയും ദാനവും ദേഹമനോവാഗ്ദമവും സദാ
സ്വാത്മബുദ്ധി പരാൎത്ഥത്തിലിവയാം ജ്ഞാനവ്രതം.

൨൰൩. അല്പം പ്രകൃതമെന്നാലും കഴിച്ചീടുന്ന ജ്ഞാനിതി
എല്ലാ ഭാരവുമേറ്റിപ്പീടുന്നവൻ ദുർബ്ബുദ്ധിയാകുന്നു.

൨൰൪. ശത്രുവോ സൽപുമാനോ ജ്ഞാനായതിന്നൊരുത്തനി (യാൾ

എന്നേവം പരിശോധിക്ക നാമ്തോറും നിജവൃത്തിയെ.

൨൰൫. തനിക്ക ശത്രുവാരെന്നുമാക്ക താൻ ശത്രുവെന്നതും
അവമാനം രാജകോപമിവയും വെളിവാക്കൊലാ.

൨൰൬. ധൎമ്മാൎത്ഥകാമങ്ങളെന്യേ കൎമ്മമൊന്നും തുടങ്ങൊലാ;
അന്യോന്യബാധകൂടാതെയാചരിക്കയവറ്റെയും.

൨൰൭. വിദ്യയിൽ പുത്രനെച്ചേൎക്ക, കന്യയെസ്സൽകുലത്തിലും;
ധൎമ്മത്തിൽബന്ധുവെച്ചേൎക്ക,വ്യസനേ രിപുതന്നെയും.

൨൰൮. മദമില്ലാത്തവൻ ശ്രീമാൻ; തൃഷ്ണയില്ലാത്തവൻ സുഖി;
വിശ്വാസമുള്ളവൻ മിത്രം; വിജിതേന്ദ്രിയ നേപുമാൻ.

൨൰൯. സത്യം മാത്രം നിന്നുടെ
വാക്കിനലംകാരമെന്നു കരുതേണം;
നിത്യം നിന്നുടെ വേഷം
ക്രമമായ് വിനയം കലൎന്നിരിക്കണം. (സ്വ.)

൩൰. ശ്രേയസ്സുന്യന വന്നാൽ
ഭൂയസ്സന്തോഷമാൻ വാഴേണം;
ആയുസ്സനുദിനമൊരുപോൽ
പോയിസ്സഹസാ നശിപ്പതോൎക്കേണം. (സ്വ.)

൩൰൧. അന്യനു ദുഃഖത്തെ വരുത്തിടാതെ
ദുഷ്ടന്റെ ഗേഹത്തിലണഞ്ഞിടാതെ
ക്ലേശത്തെയാത്മാവിനു നൽകിടാതെ-
യുണ്ടാവതൊട്ടെങ്കിലുമോൎക്കിലേറം.

൩൰൨. യാചിച്ചിടുന്നവനെ വല്ലതുമേകിടാതെ
മോചിക്കയും പരിഹസിക്കയുമൊട്ടുമാകാ;
ദ്രോഹിച്ചിടും രിപുവിലും ശുഭമേകുവാനായ്
മോഹിച്ചു തന്നെ മരുവീടുക ശാന്തിപൂൎവ്വം.

സംസൎഗ്ഗം.

൨൮൧. ധനയൌവനസംയുക്തനായവൻ സാധുസംഗമം
ഇല്ലായ്കിലതിചാപല്യം കാട്ടും "കപി കണക്കിനെ."

൨൮൨. ഗുണവാനോടു ചേൎന്നീടിൽ വലിപ്പം വരുമല്പനും;
പൂമാലയിൽ കലൎന്നുള്ള നാരും മേവുന്നു മൌലിയിൽ.

൨൮൩. ദുൎജ്ജനസംസൎഗ്ഗത്താൽ
സജ്ജനവും ഹന്ത! ദുഷ്ടമായിടും;
ലവണം ചെററു കലൎന്നാൽ
സുമധുരജലവും ദുഷിച്ചിടുന്നില്ലേ?

൨൮൪. നന്മയൊടൊത്തു വസിക്കും
നിൎമ്മലജനമോടു ചേൎന്നുവെന്നാകിൽ
കന്മഷമഖിലവുമതിജവ-
മുന്മൂലിതമാകുമില്ല കില്ലേതും. (ഭാ. ൫൭)

൨൮൫. കാകൻ കറുത്തോൻ; കുയിലും കറുത്തോൻ;
ഭേദം നിനച്ചാലിതുരയ്ക്കുമില്ലാ;
വസന്തകാലം വഴിപോലണഞ്ഞാ-
ലറിഞ്ഞിടാമായവൎതൻവിശേഷം.

൨൮൬. സന്തോഷമായ ഷരിണത്തിനു ദാവമെന്നും
സൌശീല്യശാഖിയതിനുമ്മദദന്തിയെന്നും
സൽബോധമാകിന വിളക്കിനു വായുവെന്നും
സത്തുക്കൾ ദുൎജ്ജനസമാഗമമോതിടുന്നു.

സഹായം.

൨൮൭. സഹായമില്ലാതെ കാൎയ്യം സാധിക്കയില്ല സമൎത്ഥനും;
ഉമി വേൎപെട്ടുവെന്നാകിലരിതെല്ലും മുളച്ചിടാ.

൨൮൮. നിസ്സാരനും കാൎയ്യലാഭം നൽസഹായത്തിനാൽ വരും;
മലയാററാഴിയെത്തുന്നു കായലോടു കലൎന്നുടൻ.

൨൮൯. പ്രതിബന്ധമുള്ള കാൎയ്യം
സാധിക്കുന്നതു സഹായവാനത്രേ;

കണ്ണുണ്ടെങ്കിലുമിരുട്ടിൽ
കാണ്മാൻ കഴിവില്ല ദീപമില്ലെങ്കിൽ.

സഹോദരൻ.

൨൮൯. ദേശം തോറും ഭവിച്ചീടും ഭാൎയ്യയും ബന്ധുവൎഗ്ഗവും;
കാണ്മകില്ലതുപോലൊക്ക സോദരന്മാരെയെങ്ങുമേ.

സ്വഭാവം.

൨൯൦. മനസ്സിലുള്ള ഭാവത്തെ ബല്ലാൽ പ്രത്യക്ഷമാക്കീടും
മനുജൎക്കുള്ളൊരാകാരം മറഞ്ഞീടാ മറയ്ക്കിലും.

൨൯൧. അന്യോപദേശംചെയ്യുമ്പോൾസൎവ്വരും സുജനങ്ങളാം;
തൻകാൎയ്യം വന്നചേരുമ്പോൾ സൌജന്യത്തെ മറന്നു
(പോം.

൨൯൨. മൃണാളമൂൽപലം മത്സ്യമാലമ്പലെന്നിതുകൾക്കഹോ

വെവ്വേറേ ഗന്ധമാകുന്നു ജന്മമൊന്നിങ്കലെങ്കിലും.

൨൯൩. നളിനങ്ങൾക്കു ചുവപ്പും
സുജനത്തിന്നിഹ പരോപകാരിതയും
ഖലനു ദയാഹീനതയു-
മുലകിൽ നിനച്ചാൽ സ്വഭാവസിദ്ധം താൻ.

ശ്രീ

# സുഭാഷിതരത്നാകരം.

## രണ്ടാം പ്രകരണം.



### അതിതപം.

അതിപരിചയമൂലം ഹന്ത! വൈരസ്യമാകും
മതിയതിലുളവാകും സംശയം ലേശമില്ലാ;
മതിമുഖി! മൃഗനാഭിക്കുള്ള സൌരഭ്യമെല്ലാൻ
കൊതിയതു പെരുമാറുംവാണിജന്മോക്കിലുണ്ടോ? (രാ. മാ.

പുതുമതിയെ വണങ്ങുന്നോരും, പൂൎണ്ണനായി-
ട്ടതിരുചിയവനുണ്ടായാലുമോക്കില്ല പിന്നെ;
അതിപരിചയമാകും മാനമില്ലാതെതീക്കും;
പുതിയതിലിഹ വീക്കും കൌതുകം മിക്കവൎക്കും.

### അരോഗത.

ഇഷ്ടാഹാരവിഹാരസേവ, സുവിചാ-
രത്തിന്നു പിൻപുള്ളതാം
ചേഷ്ടാ, ദുൎവ്വിഷയപ്രസക്തിയെയുപേ-
ക്ഷിച്ചീടുകെന്നിത്തരം
ശിഷ്ടാചാരഗണം യഥാക്രമമനു-
ഷ്ഠിക്കുന്നവൻകൽപരം
തുഷ്ടിക്കാസ്പദമാമരോഗത വിള-
ങ്ങിടുന്നു സൎവ്വാൎത്ഥദാ. (സ. ച.)

൮. ഈ വിശ്വത്തിങ്കൽ, സന്താപ്പമുള്ളിൽ, കഞ്ജ-
ക്ലേശാരാന്ധ്യാറത്താൽ
കൈവന്നീടുന്ന ഭാഗ്യങ്ങളിലതിമാറിതം
രോഗാറിനത്തമത്രേ;
ഹാ! വർദ്ധിക്കും മറ്റൊള്ളസ്സാറഗദനിരയാൽ
ഗ്രസ്തരായസ്തസൌഖ്യം
ജീവിച്ചീടുന്നതേക്കാൾ "മരണമതു ഭവി-
ക്കുന്നതാണിന്നു ഭാഗ്യം,,

൯. കീലം പോയ് ലാടമൂന്നക്കുതിരയതിരയം
കോലുമക്കാലൊടിഞ്ഞി-
ട്ടാലസ്യം പൂണ്ടു സേനാപതിയുമുടനഗ-
ത്യന്തരം പിന്തിരിഞ്ഞു
ആലംബം വിട്ടനേരം ഭടരുമഥ ഭയ-
പ്പെട്ടു പോർ വിട്ടു വേർപെ-
ട്ടാലോലം രാജ്യവും പോയിതു; സകലമിതിൻ-
മൂലമക്കീലമല്ലോ.

അഹങ്കാരം.

൰. ഏതാനും ദിവസംവരെയ്ക്കു നിലനി-
ന്നീടുന്നതായെത്രയും
സ്ഫീതാഹങ്കൃതിഭാരമുള്ളിലരുളും
താരുണ്യമാർന്നീടവേ
വീതാശങ്കമഹോ! നികൃഷ്ടത വരു-
ത്തീടുന്ന പാപങ്ങളെ
ശ്രീ താവും ജന്മം കലർന്നജനവും
ചെയ്യുന്നതത്യത്ഭുതം.

ആഡംബരം.

൧. ആഡംബരമുള്ളവനെ-
സ്സൂരികൾ പോലും സമാദരിച്ചീടും;
മലിനാംബരമാം കാലേ
ന്യൂഷ്യാലോകനമത്തും ലഭിച്ചീടാ.

അത്മപ്രശംസ.

൮. നിജഗുണവിസ്താരണത്താൽ
ചിലന്തി കീഴ്പെട്ടുപോയി പതിക്കുന്നു;
വീണ്ടുമതില്ലാതാക്കി-
ട്ടുവാരുന്നതമാം പദത്തിലെത്തുന്നു.

ആശ.

൯. നിസ്സാരവും സിദ്ധിയാസ്കിലത്യാശയെ വളർത്തിടും;
സസാരവുംസിദ്ധമാകിലനാസ്ഥയെവരുത്തിടും. (സ.ി.)

൧൦. വേഴാമ്പൽ വേനലതിലുററൊരു ദാഹമാന്ന-
മൂഴിസ്ഥമാകിയ ജലത്തെനിനച്ചിടാതെ
കേഴുന്നു കാർനിര വെടിഞ്ഞൊരു വിണ്ണിൽനോക്കി;
മാഴ്കും വിശേഷവിധിയിൽ കൊതിയുള്ളവൻതാൻ.

ഈശ്വരൻ.

൧൧. പ്രതിമയിലല്ലീശ്വരനെ
ക്കാണുവതാത്മാവിലാണു യോഗിജനം;
പ്രതിമകൾ വച്ചിട്ടുള്ളതു
സാധാരണലോകഭാവനയ്ക്കത്രെ.

൧൨. മായാമയം സർവ്വമിപ്രപഞ്ചം
മനുഷ്യമോഹത്തിനു സൃഷ്ടമത്രേ;
മിഥ്യാഭ്രമം താൻ സുഖദുഃഖഭാവം;
സത്യം പരം ദൈവമതൊന്നു മാത്രം. (ഇം. ത.

൧൩. ആരാണു വിണ്ണിലനിശം ക്ഷിതിഗോളമേവം
നേരായി നിർത്തുവതു നിസ്തുലശക്തിയോടേ?
ആരാണു നേത്രസുഖദങ്ങൾ വിചിത്രവസ്തു-
വാരങ്ങൾ മണ്ണിൽ വിളയിപ്പതുനിഷ്പ്രയാസം? (സ.

൧൪. ഉണ്ടാക വർദ്ധന ഭവിക്ക നശിക്കയേവ-
മുണ്ടേതു വസ്തുവിനു;-മെങ്കിലുമിദ്ധരിത്രി
വീണ്ടും ദിനംപ്രതി പരം നവയൗവനശ്രീ
പൂണ്ടിങ്ങു കണ്ടിടുവതാരുടെ ശക്തിമൂലം? (സ.

൧൫. നിർണ്ണീതമായ നിയമത്തൊടു മാത്രമായി-
ട്ടണ്ണീർ കവിഞ്ഞു കയറുന്ന കരക്കു നിത്യം;
എണ്ണീടുവാനൊരുവനും കഴിയാത്ത ശക്ത്യാ
മണ്ണീവിധം സദയമാരു ധരിച്ചിടുന്നു? (സ ൧.

൧൬. തന്നോടു ചേരുന്നൊരു പദാർത്ഥസമൂഹമെല്ലാം
തന്നെപ്പിരിഞ്ഞു ചിതറാതെയിരിപ്പതിന്നായ്
ആകർഷണാത്മകതയാകുന്നൊരു ശക്തി ഭൂമി-
ക്കേകുന്നതിന്നു കരുണാഭരമാരുരച്ചു? (സ.

൧൭. ഒന്നായി വീഴുകിൽ നമുക്കിഹ നാശമേകി-
ട്ടുന്നോരു തോയമിയലും ഘനപംക്തി വിണ്ണിൽ
നന്നായ് നിരത്തിയതിലുള്ള ജലത്തെയോരോ
ബിന്ദുക്കളായിവിടെ വീഴ്ത്തുവതാരു സൂക്ഷ്മം? (സ ൧.

൧൮. നല്ലോരു വെണ്മകലരും മണലിൽ സ്വയം നൽ-
പ്പുല്ലങ്കുരിച്ചു വിലസുന്നതിനെന്തു മൂലം?
ചൊല്ലാന്നിട്ടും ഹരിതവർണ്ണവുമായതിങ്കൽ
കല്യാണശില്പരുചിരത്വവുമാരു നല്കി? (സ ൧.

൧൯. മാലെത്തിടുന്ന വെയിലോടിഹ ലോകരെല്ലാം
ജോലിത്തിരക്കുകൾ കഴിച്ചഥ വിശ്രമിപ്പാൻ
ചേലിൽത്തുടങ്ങുമൊരു യാമിനിയിങ്കലോമൽ
പാലൊത്ത നൽക്കുളുർനിലാവിനെയാരു നൽകി? സ ൧

൨൦. പാരാതെ ഭൂമിയഖിലം ബത! ഭസ്മമാക്കാൻ
പോരുന്ന ഘോരകരനാം രവിതന്നെ വാനിൽ
പാരിന്നു രക്ഷയരുളാനതകന്ന സമ്യഗ്-
ദൂരത്തിലാരധികസൂക്ഷ്മതയോടു നിർത്തി? [സ ൧].

൨൧. മന്നിങ്കലിങ്ങതിസഹസ്രകവത്സരത്താൽ
വന്നെത്തിടും ദ്യുതിയെഴും ബഹു താരജാലം
ചെമ്മേ വിഹായസി പരത്തി മഹാവിശാലം
ബ്രഹ്മാണ്ഡമേവമുളവാക്കിയതാരു പാർത്താൽ? [സ ൧.

൨൨. വേണ്ടുന്ന മുൻകരുതൽ വിട്ടിഹ നമ്മൾ ചെയ്യും
വേണ്ടാതനങ്ങൾ പലതിങ്കലുമിങ്ങു പാരം

ഉണ്ടായിടേണ്ടൊരു പരിപാൎത്ഥുകം മികവൊന്ന-
മുണ്ടായിടാതെ പരിപാലനമാരു ചെയ്വൂ? [സ്ര.

൨൩. സൌഖ്യത്തെയും പുനരതിൻമഹിമാതിരേക-
മുൾക്കൊണ്ടിടുന്നതിന താന്തതകംപ്രകാരം
ദുഃഖത്തെയും നിയതമായ് വിഭജിച്ചു നമ്മൾ
നോക്കുന്ന ദിക്കുകളിലൊക്കെയുമാരു ചേൎത്തു? [സ്ര.

൨൪. ദോഷങ്ങൾ ചെയ്യുതിന നാം തുനിയുമ്പൊഴത്രു-
ന്മേഷം കലന്നരുതിതെന്നകതാരതിങ്കൽ
ശാസിച്ചിടുന്ന വിധമായ് സ്വഹസാ നിതാന്തം
ഭാസിപ്പതാരുടയ ദിവ്യതയാൎന്ന ശബ്ദം? [സ്ര.

൨൫. തെണ്ടിത്തിരിഞ്ഞു ദരവൃത്തികഴിച്ചിടുന്നോൻ,
കൊണ്ടാടി മേവുമഖിലാവനിപാലനേവം
രണ്ടാളിനും മഹിയിൽ വാഴ്വതിനുള്ള വാഞ്ഛ-
യുണ്ടായിടുന്നിതൊരുപോലെ;-യിതാരു നൽകി? [സ്ര.

൨൬. നൂനം ജനിക്കിൽ മൃതി വന്നിടുമെന്ന തത്ത്വ-
ജ്ഞാനം കലന്ന നരനും മൃതി ഭീതിപൂൎവ്വം
നാനാസുഖാനുഭവസക്തിയൊടിപ്രപഞ്ച-
സ്ഥാനാശ നൽകിടുവതേതൊരു ദിവ്യശക്തി? [സ്ര.

൨൭. അന്നാൾവരെയ്ക്കുദരസീമനി വാണതെന്താ-
ണെന്നോൎത്തുമുള്ളിലറിയാത്തൊരു ഗോവിനോൎത്താൽ
തന്നോമനപ്രജ ജനിപ്പതുനേരമുണ്ടാ-
കുന്നോരു തൽപ്രണയമാരു കൊടുത്തതപ്പോൾ? [സ്ര.

൨൮. ശൃംഗാരയോനികഥയെന്നതു ലേശമുള്ളിൽ
തങ്ങാതെയുള്ള ബഹുപക്ഷിമൃഗാദികൾക്കും
തങ്ങൾക്കെഴും കുലവിവൃദ്ധിവരുത്തിടുന്നോ-
രംഗക്രിയയ്ക്കുരിയ കൌതുകമാരു നൽകി? [സ്ര.

൨൯. സ്ത്രീപുംസസംഗതിയപത്യമുദിപ്പതിന്നാ-
ണല്ലാതെയായതരുതെന്നൊരു നീതിവാക്യം
ബോധിച്ചിടാതനുസരിപ്പതിനുള്ള ശീലം
തിൎയ്യക്കുകൾക്കു, മാറ്റുപിത്രമിതാരു നൽകി? [സ്ര.

൨൦. ഭൂരിഭാരമതിവലുതായൊരു ഗോളസാര
സാരതമമാന്ന വിജ്ഞാനികകൈകൊണ്ടിരുന്നു
നേരെയതിങ്കലണയുന്നതിനുള്ള ശക്തി-
യാരാണു നൽകിയതെരമ്പുകളിൽ തോരംപോരാൾ? [സു.

൨൧. നാശം വരാതെ ഭുവനം നിലനില്പതിന്നു-
ള്ളാശാവശേന ജനനത്തിനു തക്കവണ്ണം
നാശത്തെയും നിയതമങ്ങനെ സർവ്വജന്തു-
രാശിക്കു ചേർത്തിടുവതാരിഹ ഭേദഹീനം? [സു.

൨൨. ഈവണ്ണമിബ് ഭുവനപുസ്തകമപ്രമത്ത-
ഭാവം കലർന്നധികസൂക്ഷ്മതയാന്ന ബുദ്ധ്യാ
വായിച്ചിടുംപൊഴുതപാരകൃപാവിലാസ-
ശ്രീയാന്ന വിശ്വപതിയെ സ്ഫുടമേവ കാണാം. [സു.

൨൩. ജഗത്തിൽ ദുഷ്ടന്മാർ ചിലർ; ചിലരഹോ!
സത്തുകളി;-തിൻ
നിമിത്തം താന്താങ്ങൾക്കുടയൊരു മഹാ-
കർമ്മഗതി പോൽ;
കിമത്ഥം നിർമ്മിച്ചീ വിഷമതയെഴും
സൃഷ്ടി?;-യിതിലെ-
സ്സതത്ത്വം ദൈവത്തിന്നൊഴികെയറിയാ-
വല്ലൊരുവനും. [സു.

൨൪. കത്തീടുന്ന കഠോരമായ വെയിൽകൊ-
ണ്ടേറ്റം തളർന്നുള്ളവ-
ന്നെത്തീടും ജലപാനകാലസുമഹാ-
സൌഖ്യം സുഖിക്കെത്തുമോ?
ഇത്ഥം സൌഖ്യമതിൻമഹത്ത്വമറിവാൻ
ദുഃഖങ്ങളും വ്യക്തമായ്
പൃഥ്വീവാസിജനങ്ങളിൽ സകലലോ-
കേശൻ കൊടുക്കുന്നിതേ. [ആ. ചി.

൨൫. ഒട്ടേറിടും പ്രപഞ്ചത്തിനു പല പരിണാ-
മാദികാര്യങ്ങൾ ചാർത്താൻ

ദൃഷ്ടാദൃഷ്ടങ്ങളായുണ്ടു; -വയുടെ ശരിയാ -
യുള്ള ഹേതുക്കളെല്ലാം
സ്പഷ്ടം ചൊല്ലാവതല്ലെങ്കിലുമതിനൊരുവൻ
നാഥനായില്ലയെന്നായ്
കഷ്ടം! ചൊല്ലുന്നു ലോകേ ചിലർ ഇതു കഠിനം
തന്നെ സന്ദേഹമില്ലാ.,.

൫൬. പൊയ്യത്രേ ദൈവമുണ്ടെന്നൊരു മൊഴി; ഭുവനം
സംഭവിപ്പൂ സ്വഭാവാ; -
ലിയ്യുള്ളോർക്കുണ്ടു ധൈര്യം പരം; -മിതി ദൃഢമുൽ -
ഘോഷണം ചെയ്യുവോരും
മെയ്യിൽ ദുസ്സാധമാകുന്നൊരു കഠിനഗദം
വന്നുചേരുന്ന നേര -
ത്തയ്യയ്യോ! ദൈവമേ! നീയഭയമരുളുകെ -
ന്നോതിടും വീതശങ്കം. [സ്വ.

൫൭. ഇല്ലാ ദൈവമശേഷമായ ഭുവനം
താനേ സ്വഭാവത്തിനാ-
ലുല്ലാസേന ഭവിപ്പതാണു വഴിപോ -
ലെന്നേവമീ നിങ്ങളും,
അല്ലാ, കണ്ടിതു ദൈവതത്വമഖിലം
വേണ്ടുംവിധം ഞാൻ, മുദാ
ചൊല്ലാമായതു സൂക്ഷ്മമെന്നു ചിലരും
ചൊല്ലുന്നു കില്ലെന്നിയേ. [സ്വ.

൫൮. എന്നാലീ വക രണ്ടു പക്ഷവുമഹോ!
വിശ്വാസ്യമല്ലെന്നു താ-
നെന്നാലോചനതന്നിലുള്ള ദൃഢമാം
സിദ്ധാന്തസാരം സഖേ!
നന്നായ് സൂക്ഷ്മതരം പ്രപഞ്ചമഖിലം
പാർത്താലിദം യുക്തമാ -
ണെന്നാരും പറയും കുതർക്കരുചിയി -
ല്ലെന്നാകിൽ നിസ്സംശയം. [സ്വ.

൬൯. ഭൂതക്കണ്ണാടി വച്ചിട്ടൊരു ജലകണമി-
ങ്ങുററു ശോധിച്ചുവെന്നാൽ
ചേതസ്സിൽ ചേർന്നിട്ടന്നോരതൃപ്രമതരമാ-
ശ്ചര്യമെന്തോന്നു ചൊൽവു?
ആതങ്കം വിട്ടു കാണാമതിലനവധില-
ക്ഷം ചെറുപ്രാണിവർഗ്ഗം
ശ്രീതങ്കം മട്ടു നീന്തിപ്പുരികൊട്ടു ബത! ജീ-
വിച്ചു മേവുന്ന ഭാവം. [സ്ര.

൭൦. അപ്പോൾ മേല്പെട്ടു നോക്കീട്ടകിലവധി ന-
ക്ഷത്രജാലങ്ങൾ കാണാം;
കെല്പേറും സൂര്യനേക്കാൾ വലിയതുമവയിൽ
കണ്ടിടാം വേണ്ടുവോളം;
കല്പിക്കാവല്ല ഗോളസ്ഥിതിഗതികളെയെ-
ന്നായ് മടങ്ങുന്ന പാരിൽ
ചൊല്ലൊണ്ണും പണ്ഡിതന്മാരുടെ പടുധിഷണാ-
ഗ്രങ്ങൾ ഭംഗങ്ങളോടേ. [സ്ര.

൭൧. വാക്കിന്നും ഹൃദയത്തിന്നും വിഷയമ-
ല്ലാതുള്ള മാഹാത്മ്യമോ-
ടാക്കം വിസ്മയമേകമീയനവധി-
ബ്രഹ്മാണ്ഡഭാണ്ഡങ്ങളെ
നീക്കം വിട്ടു രചിച്ചു ഹന്ത! നിലനി-
ർത്തീട്ടാം മഹാശക്തിയെ-
പ്പാക്കുമ്പോളിഹ ദൈവമെന്ന മൊഴിയാൽ
ചൊല്ലുന്നിതെല്ലാവരും. [സ്ര.

൭൨. അല്ലല്ലാ, പരമാണുസംഹതികൾതൻ-
സംയോഗഭേദങ്ങളാ-
ലെല്ലാമിങ്ങനെയായ് ചമഞ്ഞിടുവതാ-
ണെന്നോതിടുന്നാകിലോ
ചൊല്ലീടാം ജഡഭാവമാന്നൊരവയിൽ
സംയോഗമുണ്ടാകുവാൻ
കില്ലില്ലാക്ക വേണമപ്പൊഴൊരുവൻ
ചൈതന്യവാനായ് സഖേ! [സ്ര.

൪൬. വേണ്ടാ, യോഗമതും സ്വഭാവ്യഭവമാ-
ണെന്നാകിൽ വേർപാടുമി-
യുണ്ടാകുന്നൊരു യോഗവും ജാതി വിരോ-
ധം ചേൎന്ന ധൎമ്മങ്ങളാം;
രണ്ടും കൂടിയിരിക്കയില്ലൊരിടമാ-
ണെന്നുള്ളതോ നിൎണ്ണയം;
വീണ്ടും വേണ്ടിവരുന്നവശ്യമതിനാൽ
മുൻചൊന്ന ദൈവം പരം. (സ്വ.

൪൭. ഉണ്ടെന്നുള്ളതു പാൎക്കിലേവമറിയാ;-
മല്ലാതെ തദ്വൈഭവം
വേണ്ടുംവണ്ണമറിഞ്ഞിടുന്നതിനു നാ-
മാളല്ല തെല്ലും സഖേ!;
കണ്ടാലും, നരവിഗ്രഹാന്തരമതിൽ-
ത്തങ്ങുന്നൺ പ്രാണിയി-
ക്കണ്ടീടുന്നൊരു ഭൂമിഗോള നിലയെ-
ക്കാണുന്നതിന്നെങ്ങനെ? (സ്വ.

൪൮. യാതൊന്നിൽ ദൈവമൊന്നെന്നധികവിശദമായ്
ചൊല്ലിടുന്നസ്തശങ്കം,
യാതൊന്നിൽ ദൈവമാൎക്കും സ്ഫുടതരമപരി-
ച്ഛേദ്യനെന്നോതിടുന്നു,
യതൊന്നാസ്തിക്യമാൎന്നോരതിബഹുമതിയോ-
ടാചരിക്കുന്നു നിത്യം,
യാതൊന്നേകുന്നു നിഃശ്രേയസമസമമഹ്ളണം
തന്മതം മന്മതം താൻ. (സ്വ.

൪൯. നാനാവൎണ്ണങ്ങളുണ്ടെങ്കിലുമരിയ ഹരി-
ദ്വൎണ്ണമാണീക്ഷണങ്ങൾ-
ക്കാനന്ദത്തെക്കൊടുക്കുന്നതിനുതകിടുവോ-
ന്നെന്നു ലോകപ്രസിദ്ധം;
നൂനം തദ്വൎണ്ണമെല്ലാടവുമിഹ ബഹുവായ്
ചേൎത്തതൊന്നോൎത്തുവെന്നാൽ

മാനം വിട്ടുള്ള ദിവ്യപ്രമത്തിന്റെ ക്രപാ-
വൈഭവത്തെ ഗ്രഹിക്കാം. (സ.

ഉത്സാഹം. പരിശ്രമം

൪൭. പരിശ്രമം ചെയ്യുകിലെന്തിനേയും
വശത്തിലാക്കാൻ കഴിവുള്ള വണ്ണം
ദീൎഘങ്ങളാം കൈകളെ നൽകിയത്രെ
മനുഷ്യനെപ്പാരിലയച്ചതീശൻ. ഇം. ത.

൪൮. നമുക്കെഴും വേലകളെത്ര തന്നെ
നിസ്സാരമായ് തോന്നുകിലും മനസ്സിൽ
ഉത്സാഹമോടായവ സൂക്ഷ്മബുദ്ധ്യാ
സമ്പൂൎണ്ണമായ്ത്തന്നെ നടത്തിടേണം ഇം. ത.

൪൯. ആലസ്യദുൎബ്ബാധയകററി നിത്യം
യത്നിക്ക വേണ്ടുന്നൊരു വേലയിങ്കൽ;
പ്രവൃത്തിയില്ലാതെ വസിച്ചിടുമ്പോൾ
പ്രസക്തി ദുൎമ്മാൎഗ്ഗമതിൽ ഭവിക്കും. ഷ. പ.

൫൦. ജയം ലഭിച്ചീടുവതിന്നു മുൻപിൽ
പലപ്പൊഴും തോൽവികൾ വന്നുചേരാം;
എന്നാലതിൽ തെല്ലുമലഞ്ഞിടാതെ
യത്നിക്കണം നൂതനശക്തിയോടേ. സ. പ.

൫൧. പലപ്പൊഴും വന്ന പരാജയത്തെ
ക്ഷമിച്ചു വീണ്ടും ചൊടിയോടു നിത്യം
ശ്രമിച്ചൊടുക്കം ബഹുമാന്യരായ
മഹത്തമന്മാർകളസംഖ്യരത്രേ. ഇം. ത.

൫൨. ശ്രേഷ്ഠൎക്കു ചേൎന്നുള്ള മഹത്ത്വമെല്ലാം
പെട്ടെന്നു താൻ കിട്ടിയതല്ല പാരിൽ;
ഇപ്പൌരഘമല്ലിങ്കലുറങ്ങിടുമ്പോൾ
നിദ്രം ശ്രമപ്പെട്ടവരൊട്ടനേകം. ഇം. ത.

൫൩. പാൎത്തട്ടിൽനിന്നധികയോജനദൂരമേറേ
വൎത്തിച്ചിടും ഗ്രഹവിശേഷമറിഞ്ഞിടുന്നു;

ധ്യൂത്തല്ലഹോ! കൃതകവൃഷ്ടിയുമുണ്ടി;—തെല്ലാം
പാൎത്താൽ "പ്രയത്നമതുകൊണ്ടു വരാത്തതില്ലാ.,,

൭൪. ഓമൽക്കല്പകവൃക്ഷമെന്നു സതതം
സത്തുക്കളുൾത്താരതിൽ
പ്രേമത്തോടു പുകഴ്ത്തിടുന്നതുദ്ധം
നത്സാരമുത്സാഹമാം;
കാമം ദുർല്ലഭമായിടുന്ന നമവം
പാഴായ്ക്കഴിക്കും ജള-
സ്തോമം ധർമ്മതികലങ്ങലസിടു-
ന്നൊന്നാകിൽനന്നാണതും. (സു.ച.

൭൫. പണ്ടുള്ളോർതേടിവച്ചുള്ളൊരു ധനനിരയിൽ
കൈകടത്തിക്കളിക്കാ—
തുണ്ടാക്കി സ്വപ്രയത്നപ്രചുരതയതിനാ-
ലന്നവസ്ത്രാദിയെല്ലാം
വേണ്ടുന്നോരെപ്പൊലത്തിസ്സുഖമൊടു മരുവീ-
ടും നരന്മാരജസ്രം
"രണ്ടിപ്പ പക്ഷ,, മിക്ഷോണിയിലയി സുമതേ!
"പാൎക്കിൽഭാഗ്യവാന്മാർ.,,

൭൬. നോക്കേണ്ടാ ഭാവിയായുള്ളതിനെ, യതധികം
ശ്രേഷ്ഠമെന്നാലു;—മപ്പോ—
ലോക്കേണ്ടാ തെല്ലുപോലും മനമതിൽ മൃതമാം
മുൻകഴിഞ്ഞുള്ളതും നീ;
തൽകാലം തന്നെജീവിപ്പതു; ദൃഢമതിൽ യ—
ത്നിക്ക; യത്നിപ്പതോ നൽ—
ശ്രേഷ്ഠാന്തിപ്രൌഢിയോടും ഭുവനപതിയെ മുൻ-
നിൎത്തിയും തന്നെ വേണം. [ഇം. ത:

൭൭. വന്നീടും ദുൎന്നിവാരം ചിലകുറി വലുതാ-
യുള്ളൊരാപത്തു ലോക—
ൎക്ക്;—നാളാശപാസമേകാൻ ബത! തലയിലെഴു—
ത്തെന്നതൊന്നാക്കിവച്ചു;
എന്നാൽ സർവ്വേശസങ്കല്പനയിഹ സകല—

തിന്നഗാം മെറ്റുമൊന്നാ;—
ലെന്നാലും യത്നമെന്ന്യ വിധി നകരൊവുമെ—
ന്നോൎക്ക മൂഢത മമത്ര. [സു.

൩൮. ഓരോരോലേഖനങ്ങൾക്കടനടി മറുക—
ത്തേകിയും, പത്രമെല്ലാം
നേരേ വായിച്ചറിഞ്ഞും, നവനവകവിതാ—
സാരമെല്ലാം ഗ്രഹിച്ചും,
മാറാത്തുത്സാഹമാൎന്നം ദിനമനു കൃതകൃ—
ത്യതാലാഭത്തിനായി—
ട്ടേറീടും "ദുഃഖമല്ലോ ഹരി ഹരി! പരമാ—
നന്ദമിപ്പാരിടത്തിൽ,,

## ഋണം.

൩൯. ഋണവും പാപവും ചെയ്യും സമയം സുഖമായിടും;
പരിണാമം മഹാദുഃഖകരമാമേവ്വനും ദൃഢം.

൪൦. ഋണം ദാരുണമായീടും വ്രണമെന്നനിനയ്ക്കണം;
ഋണം സൎവ്വമകററീടാൻക്ഷണംമതിയതിന്നെടോ!(നം.

൪൧. കാലൻ പ്രാണികൾതന്നന്ത്യകാലത്തെക്കാത്തുവാഴ്വോ
ഇല്ലേതും കാലനിയമമുത്തമൎണ്ണന്ന നിൎണ്ണയം (ന്;

൪൨. കടത്തിൽ പെട്ടീടും ധനമതു പല—
പ്പോഴ്മഖിലം
നശിച്ചീടും; സ്നേഹത്തെയുമതു നശി—
പ്പിക്കമതുപോൽ;
കടം കൊണ്ടാലധ്വാനവുമഹഹ! മ—
ന്ദിക്കു;—മതിനാൽ
കൊട്ടക്കൊല്ലാ വാങ്ങീടുകയുമരുതോ—
ൎത്താലിഹ കടം. (ഋം. തം

## ഐകമത്യം.

൪൩. ഓരോരോ പരമാണുവെത്ര കൃശമാ—
ണൊന്നാലുമൊന്നായതിൻ—
സാരോദ്ബോധസമൂഹമേളനമഹോ!

ഭൂഗോളമായീവിധം
പാരം ശക്തിവിലാസമോടു നിലനി-
ന്നീടുന്നുവെന്നുള്ളതൊ-
ന്നോൎക്കുമ്പോളൊരുമയ്ക്കേഴുന്നൊരു ഗുണാ-
ധിക്യം ധരിക്കാവ്വരും. (സ്വ.

ഔചിത്യം.

൩൪. അവസരമില്ലാതുള്ളൊരു
നവരസമാം വാക്യവും കഥിക്കുന്നോൻ
സാക്ഷാൽ വാചസ്പതിയെ-
ന്നാകിലുമവമാനമാന്നിടും നിയതം.

ഔദാൎയ്യം.

൩൫. ദാതാവത്രേ ലോക-
പ്രീതിദ, നല്ലാതെ വിത്തപതിയല്ലാ;
വാരിദഗതിയല്ലാതീ
വാരിധിയെപ്പാരിലാരുകാമിപ്പൂ?

൩൬. സംപാദനപരനാമീ-
യംഭോനിധി വാണിടുന്നു പാതാളേ;
ഗാംഭീൎയ്യത്തൊടു ദാതാ-
വംഭോദന്മാൻ മുഴങ്ങിടുന്നുപരി.

൩൭. യാചന കേട്ടാൽ മോദം;
ദാനം ചെയ്തിട്ടു പൂൎണ്ണസന്തോഷം;
അവനെക്കണ്ടാ, ലഥവാ
കേട്ടാലും സ്വൎഗ്ഗസൌഖ്യമുണ്ടാകും.

൩൮. അൎത്ഥികളുടെ ദീനോക്തികൾ
കേൾക്കാതാകാരമാത്രമതിനാലേ
ഇഷ്ടമറിഞ്ഞേകുന്നവ-
രത്രേ ലോകേ മഹാനുഭാവന്മാർ.

൩൯. ദാതാ നീചൻ സേവ്യ;-ന-
സേവ്യൻ ഫലഹീനനാം മഹാനുമിഹ;

നിഷ്ഫലമൊഴിയാഗ്രഹം. (ന. ത.

൭൭. കളം ശോഭിക്കുമെന്നോൎത്തു ജലവിഹഗമെ-
ന്നോന്നുമാപത്തിനാലും-
ക്കളം ചേൎക്കുമ്പോളൂടനെകലുഷവാൻ
മിത്രമല്ലോൎത്തിടേണം;
ഉലഞ്ഞാലും പത്രോൽപലകമുകസ-
ന്ദോഹമെന്നോണമെന്നും
വലഞ്ഞാലും മേളിച്ചിട്ടുമൊരു നരൻ
മാത്രമേ മിത്രമാവൂ. (ന. ത.

കലഹം.

൭൮. കണ്ടിക്കാൎവേണിമാരെന്നൊരുവക,യപരം
സ്വൎണ്ണമെന്നിപ്രകാരം
രണ്ടിക്കാണും പ്രപഞ്ചക്കളരിയിലജനു-
ണ്ടാക്കി ശണ്ഠയ്ക്കുവേണ്ടി;
മണ്ടിക്കാളുന്ന സീതാവിഷയമദനമാൽ
കൊണ്ടുമന്യാൎത്ഥതൃഷ്ണ-
ക്കണ്ടില്ലേക്കാൽ വയ്ക്കയാലും ദശമുഖനുളവാ-
യില്ലയോമല്ലനേകം? (സ്വ.

കവി. (കവിത.)

൭൯. നല്ല കാവ്യം ചമച്ചുള്ള കല്യന്മാർമൃതരാകിലും
കാന്തിയേറുന്നൊരവർതൻ കാവ്യദേഹം നശിച്ചിടാ.

൮൦. കവി കാവ്യം ചമയ്ക്കുന്നു; പുകഴ്ത്തുന്നു പണ്ഡിതർ;
മരം മലർ പൊഴിക്കുന്നു; മണമേൽക്കുന്നു മാരുതൻ.

൮൧. കവിസൂക്തിയിൽ മോദിപ്പോൻ കവിതാന്യനല്ലെടാ!
തിങ്കൾക്കാന്തികളാൽ ക്ഷുഭ്യം കടൽപോൽ കവിയുന്നിതോ

൮൨. പരന്റെ ഹൃദയേ പാറിട്ടിരുകമ്പമനല്പമായ്
ഏകാട്ടിൽ കവിതൻവാക്കും ധാനുഷ്കശരവും വൃഥാ.

൮൩. ശ്ലോകം ശ്ലോകമതായിട്ടും സജ്ജനൌഘസഭാതലേ;
അസൽസഭയിലെന്നാകിലോ ലകാരം തത്രലുപ്തമാം.

൩൩. സാഹിത്യാനുഭവാനന്ദം ബ്രഹ്മാനന്ദസമം മതം;
ആയതില്ലാതെയാകുന്നെപുരോമാഗിതശോച്യതാൻ. (സം.)

൩൪. മഥിച്ചു നോക്കിടുന്നേരംരസാമൃതപരമ്പര
ഉദിച്ചിട്ടുന്നില്ലെന്നാകിൽ കാവ്യമുൽകൃഷ്ടമായ് വരാ.

൩൫. ശബ്ദത്തിൻശക്തിയാൽ തന്നെസൎവ്വദാനവസൌഖ്യദാ
കാവ്യവിദ്യാശ്രുതിഗതാമൃതസഞ്ജീവിതപ്രദാ.

൩൬. പ്രതിഭാജലസമ്പൂൎണ്ണമായീടും കവിമാനസേ
ലോകങ്ങളാകുമന്നങ്ങൾ വിളയാടുന്നു സൎവ്വദാ.

൩൭. പദ്യം ഹൃദ്യതയാൎന്നാൽ
കവിയപ്രൌഢനെങ്കിലെന്തഹോ! ദോഷം?
ഭിക്ഷുകരസ്ഥിതമായോ-
രിക്ഷുവിനുണ്ടോ രസം നശിക്കുന്നു?

൩൮. കവീശ്വരന്മാരുടെ വാഗ്വിലാസേ
വിദ്യാബ്ധികൾക്കേ രസമുത്ഭവിക്കൂ;
ചന്ദ്രാംശുവേററാലലിയുന്ന വൃത്തി
ചന്ദ്രാശ്മജാലങ്ങളിൽ മാത്രമത്രേ.

൩൯. പദങ്ങൾ മുൻപുള്ളവ തന്നെയെല്ലാ-
മൎത്ഥങ്ങളും പാക്കിലപ്രകാരം;
എന്നാകിലും ബന്ധനകൌശലത്താൽ
നന്നായ് നവത്വം കലരുന്നു കാവ്യം.

൪൦. ദോഷങ്ങളാം ചേറണിയുന്നതിന്നു
മോഹിച്ചിട്ടും ദുർജ്ജനസൈരിഭങ്ങൾ
കവീന്ദ്രവാക്യാമരസിന്ധുവിങ്കൽ
കാമം ലഭിക്കാഞ്ഞു വലഞ്ഞിടുന്നു.

൪൧. പാലുതിന്ന കവിസൂക്തിയെശ്രവി-
ച്ചാലതിങ്കലലിയാത്ത പൂരുഷൻ
മാലതീപരിമളം വിളങ്ങവേ
നാസികാബിലമടച്ചിടും ദൃഢം.

൪൨. കരിണി നൃപതി പോലും ലാളനംചെയ്യുമാറു-
ള്ളൊരു വരകളഭത്തെത്തപ്പററിടുന്നേററെനാളായ്;

കിരിയുവതിയനേകം ദർഗം പുത്രജാലം
കരളുകിലതിവേഗാലുത്ഭവിപ്പിച്ചിടുന്നു.

൯൬. സാക്ഷാൽ വാസനയാന്നിട്ടു കവികളെ –
ന്നോന്നം വചസ്സിൻഗുണം
സൂക്ഷ്മം പാത്തുരചെയ്തിട്ടുന്നവരുമി –
പ്പാരിൽ ചുരുക്കം തുലോം;
അക്ഷീണം കൃതി തീപ്പതിന്നുമതില –
ങ്ങുള്ളോരു മാറെറത്രയെ –
ന്നീക്ഷിപ്പാനുമൊരാത്മശക്തി ജനനാ –
ലുണ്ടാകണം ദിവ്യമായ്. ഇം-ത

൯൭. ഈ ലോകത്തെ വെടിഞ്ഞു ദേവപുരിയിൽ
ചേലോടണഞ്ഞെങ്കിലും
പാലോലും നിജസൂക്തിയാലനിശമി –
ങ്ങാലോലകൌതൂഹലം
മാലോകക്കു വളത്തിടും കവികളെ –
ക്കാലോചിതസ്തോത്രമോ –
ടാലോചിക്കകിലേവനഞ്ജലിശത –
ത്താലോമനിക്കാ ഭുവി?

൯൮. മെല്ലേ വയ്ക്കുമൊരോ പദം, ചുഴലവും
ശബ്ദങ്ങളെത്തേടിടും,
നല്ലോരത്ഥഗണം കൊതിച്ചിട്ടു, മലം –
കാരങ്ങൾ കൈക്കൊണ്ടിടും,
ഭാഷയ്ക്കൊത്ത സുവണ്ണമൊക്കെയുമെട്ടു –
ത്തീടും തരത്തിൽ സദാ
ദോഷാന്വേഷണതൽപരൻ കവിവരൻ
ചോരന്നു തുല്യൻ ധ്രുവം.

൯൯. ഓരോ സാരോപദേശാവലികൾ സരസമായ്
സന്തതം ഹന്ത! നൾകും,
നേരോടേ മാനസാന്തേ നിരുപമതരമാ –
കുന്നൊരാനന്ദമേകും.
വേരോടജ്ഞാനമെല്ലാം കളയു, മതിശുഭം

ലോകമേ മേൽഗമനമി-
ങ്ങാമരാമൽക്കാന്തി തേടും കവിത മൂവി ത-
ത്തുള്ളതെന്തുള്ളൂ പോത്താൽ? (ന.

കൃതഘ്നത.

൯൭. അധമൻ ഞാൻ ജന്തുക്കളി-
ലിതി ഖേദിക്കേണ്ട സാധു ശ്വനകാ! നീ;
അതിനീചൻ നിന്നെക്കാൾ
കൃതഘ്നനെന്നുള്ള ശ്വനകനുണ്ടല്ലോ.

൯൮. ഉപകാരം പരനാൽ കൃത-
മുള്ളിൽ മറന്നിട്ടു മേവീടുംമനുജൻ
അതികഠിനാശയനാണി-
ക്ഷിതിയിലവൻതന്റെ ജീവിതം വിഫലം.

൯൯. നല്ലവനരുളിയൊരുപകൃതി
കല്ലിലെഴുത്തെന്നപോലെ വിലസീടും;
പൊല്ലാത്തവനിൽ ചെയ്തതു
തുല്യം നീർമേലെഴുത്തിനൊടു നൂനം. (ത. ത

൧൦൦. കാര്യം ലഭിച്ചോൻയജമാനനേയും
സഭാര്യനായുള്ളവനമ്മയേയും
അപത്യമുണ്ടായവൾ കാന്തനേയും
ഗതാമയൻ വൈദ്യനെയും ദ്വേഷിക്കും.

കൃതജ്ഞത.

൧൦൧. ബാലതപത്തിങ്കലല്പം സലിലമതു കൊടു-
ക്കുന്നതാ ഹന്ത! ചിന്തി-
ച്ചാലസ്യം വിട്ടു ഭാരം നിജശിരസി വഹി-
ച്ചിട്ടു മർത്ത്യർക്കെല്ലാം
നാളീകേരങ്ങളേകുന്നമൃതസദൃശമാം
ജീവനം; ജീവനെത്തു-
ന്നോളം സത്തുക്കളിൽ ചെയ്തൊരു ഗുണമവർ തെ-
ല്ലും മറക്കില്ല പാരിൽ.

൧൭൪. പാലാദ്യം തൻകലാർന്നുള്ളൊരു ജലമതിനായ്
നൽകി സർവ്വം ഗുണൌഘം;
പാലിൻതാപത്തെ വീക്ഷിച്ചഥ സലിലവുമ-
ത്തീയിലല്ലോ! നശിച്ചു;
പാലും മിത്രാർത്തി കണ്ടിട്ടനലനിലണവാ-
നാഞ്ഞു വീണ്ടും ജലത്തെ-
ച്ചാലേ കൈക്കൊണ്ടടങ്ങി; കരുതുക വഴിപോൽ
സത്തർതൻമൈത്രിയേവം.

കോപം.

൧൭൫. രോഗങ്ങൾക്കാകരം തോയം; കാമിനീ കല്മഷാകരം;
നാശങ്ങൾക്കാകരം കോപ;-മാശാ പരിഭവാകരം.

൧൭൬. ഭേദിച്ചിട്ടുന്ന ശില പോലധമൻ നിതാന്തം
കോപത്തിൽ, മധ്യമജനം കനകം കണക്കേ,
പാഥസ്സിലേറെറാരു ശരക്ഷതമെന്നപോലെ
തീരുന്ന ശീഘ്രതരമുത്തമനുള്ള കോപം. (ത. ത.

൧൭൭. കോപത്തെസ്സതതം ജയിച്ചുടനട-
ക്കീട്ടുന്ന വിദ്വജ്ജനം;
കോപത്താൽ ജിതമായിട്ടുന്നനുപദം
നിസ്സാരമാകും ജനം; .
ഏവം തോറെറാരു വസ്തുവോടു സഹസാ
തോല്ക്കുന്നൊരാൾക്കുള്ള ദുർ-
ഭാവം ചേർന്നൊരു വൈരമസ്സുമതികൾ-
ക്കെന്തൊന്നു ചെയ്യുന്നഹോ!

ഗർഭരക്ഷ. (സ്വ.)

൧൭൮. ഗർഭം ധരിച്ച സമയം മുതലമ്മയായെ-
ന്നൽപ്പുല്ലപത്മമിഴിയുള്ളിലുറച്ചിടേണം;
അക്കാലമായവളിലുള്ളൊരു വൃത്തിയെല്ലാം
പിൽക്കാലമസ്സിശുവിലും നിഴലിക്കുമല്ലോ.

൧൭൯. ഭക്ഷിക്കൊലാ ലഹരി നിർഭരമാം ഗുരുത്വം
തീക്ഷ്ണതചമെന്നിവ കലർന്നപദാർത്ഥമേതും;

ഭക്ഷിച്ചുകൊൾക മിതമായ് ശുചിയായ് ശരീരം
രക്ഷിച്ചിടാനുതകിടും ലഘുവായ ഭോജ്യം.

൨൦൮. ശീലിക്കണം വിമലമായ് മൃദുവായ വസ്ത്രം;
പാലിക്കണം ശുചിതയോടനിശം സ്വഗാത്രം;
ശീലിക്കണം വിമലവായുവുമായവണ്ണം;
ശീലിക്കൊലാ നനവെഴും വസനാദി മെയ്യിൽ.

൨൦൯. ആയാസമേററമരുതൊന്നിലുമെങ്കിലും താൻ
വ്യായാമമായവിധമായ് നിറവേററിടേണം;
ഭീയാർത്തിയെന്നിവയെ നൽകുമവസ്ഥയെന്നും
ധീയാൽ തൊടാതെ പരിതുഷ്ടി കലൎന്നു വാഴ്ക.

൨൧൦. രാവിൽ പയോജമിഴി നിദ്രയൊഴിഞ്ഞുവന്നാ-
ലാവിർഭവിക്കുമതി ദോഷമതോർത്തിടേണം;
ആകാ മലൎന്നു ശയനം, പകൽ നിദ്രചെയ്ക;-
യാകാ വിപത്തിലുമകത്തു കലുക്കമേതും.

൨൧൧. കൊള്ളാത്ത വസ്തുവിലുമാശയനല്പമായി-
ട്ടുള്ളത്തിലേറി വിളയാടുകിലായതല്പം
പുള്ളിക്കുരംഗമിഴി പത്ഥ്യസമേതമായുൾ-
ക്കൊള്ളാമൊരിക്കൽ നിജതാപമകററുവാനായ്.

൨൧൨. അഭ്യംഗസൌഖ്യമതിദൃഷ്ടി കലൎന്നു നിത്യ-
മഭ്യംഗവും സമുചിതം നിറവേററിടേണം;
ഗർഭങ്ങളാർന്ന സതിമാർ പറയുന്ന യുക്തി-
ഗർഭങ്ങളായ വചനങ്ങളുമോർത്തിടേണം.

൨൧൩. ഉണ്ടായി ഹന്ത! മലബന്ധമതെന്നുവന്നാ-
ലുണ്ടാം പ്രസൂതിയിലനല്പതരപ്രയാസം;
തണ്ടാർദളാക്ഷിയതിനാൽ നിജകോഷ്ഠശുദ്ധി-
യുണ്ടാക്കിടും വിധി യഥാവിധി ചെയ്തിടേണം.

൨൧൪. സത്യം പ്രസന്നത ദയാ ശമമേവമാദി
കൃത്യം വിടാതനുസരിച്ചു വസിച്ചിടേണം;
സത്യസ്വരൂപി സകലേശ്വരനെന്നു ഭക്ത്യാ
നിത്യം ഭജിക്കണമതാണതിയായ ധൎമ്മം.

൱൰൩. ഈവണ്ണമുള്ള വിധി സർവ്വമാചരിച്ചു
മേവുന്നവെങ്കിൽ വിഷമസ്ഥിതിയെന്നതൊന്നും
കൈവന്നിടാതെ സുഖമായ് ശുഭമാമവസ്ഥ-
മാവിർഭവിക്കുമതിനില്ല വിവാദലേശം.

ഗാംഭീര്യം.

൱൰൪. ചാട്ടുന്നൊരട്ടേടമെഴുവൻ; വിബുധതതി മഥി-
ക്കുന്ന മന്ദരാചലത്താൽ;
പെട്ടെന്നെത്തുന്നൊരേടം നദികൾ;-ളനിമിഷ-
ഗ്രാഹവൃന്ദപ്രചാരം
ഒട്ടല്ല;-ണ്ടും ഹരിക്കുന്നുദക; മിഹ വണി-
ക്കും ചരിക്കുന്നിതെന്നാ-
യിട്ടും ലംഘിപ്പതില്ലസ്ഥിതിയെ യുദധി; ഗാം-
ഭീര്യമമ്പോ! വിശിഷ്ടം.

ഗുണം.

൱൰൫. ഗുണമുള്ളവനും തന്നുടെ
ഗുണമറിവതു പാരിലന്യനാലത്രേ;
കണ്ണുകൾ നിജമഹിമാനം
കാണ്മതു കണ്ണാടിതന്നിലാണല്ലോ.

൱൰൬. ഗുണവാന്മാർ വലയുന്നു;
സൌഖ്യം പ്രായേണ നിർഗ്ഗുണർക്കത്രേ;
കൂട്ടിലടയ്ക്കും കിളിയെ; യ-
ഥേഷ്ടം കാകൻ ചരിച്ചിടുന്നു സദാ.

൱൰൭. പിണങ്ങൊലാ ചെറവരൊരുത്തരോടും;
പിണങ്ങുകിൽ തൻസമരോടു തന്നെ
പിണങ്ങിടേണം; കുറവല്ലയെന്നാൽ
ഗുണങ്ങളുള്ളോർക്കുമണഞ്ഞുപോകും.

൱൰൮. നല്ലോരു മാന്യതയെഴുന്ന ഗുണംപുമാനിൽ
തെല്ലുള്ളമെങ്കിലുമിരിക്കിലമന്ദമോദം

സല്ലോകരായവരുള്ളാ; ഗുണഹീനനായാ-
നല്ലോ സഹായം ബത! പുകൃത്വവൎത്തൊത്തുകണ്ടാൽ. (സ.

൧൨൧. ഉണ്ടാകും കൗതുകം ഗുണങ്ങളിയലു-
ന്നോനിൽ ഗുണജ്ഞൎക്കതാ;
നണ്ടാകില്ലതു നിൎണ്ണയം ഗുണലവം
തീണ്ടാതവൎക്കേതുമേ;
വണ്ടാരാൽ വിപിനത്തിൽനിന്നു സരസം
തണ്ടാരിലെത്തുന്നു; -തിൻ-
തണ്ടോടൊത്തു വസിച്ചിടുന്ന തവള-
യ്ക്കുണ്ടോ രസം തെല്ലതിൽ?

൧൨൨. ശിഷ്ടന്മാർവചനത്തിൽ നല്ല ഗുണമാം
ദോഷം; തഥാ നൽഗുണം
ദുഷ്ടന്മാൎക്കുംമുഖത്തു ദോഷമതുമാ-
മാശ്ചൎയ്യമില്ലിങ്ങിതിൽ;
പെട്ടെന്നപ്പുജലം കുടിച്ചു ഘനമേ-
കീടുന്നു ശുദ്ധംജലം;
തിട്ടം പാലു കുടിച്ചു പന്നഗവൃന്ദമേ-
കീടുന്നു ഘോരം വിഷം.

൧൨൩. നമ്രയൊട്ടധികമാൎന്ന പൂരുഷവ-
രൎക്കൽ മേവുമൊരു ദോഷവും
നന്മയിൽ പ്രണയമുള്ള ലോകരൊരു
കാൎയ്യമാക്കിയുരചെയ്യിടാ;
വെണ്മയേറുമിയലും മൃഗാങ്കനുടെ
ബിംബമദ്ധ്യഗതമങ്കവും
സമ്മദാകുലതയോടു തന്നെയിഹ
നോക്കിടുന്നിതു സമസ്തരും.

ഗുരുഭക്തി.

൧൨൪. അദ്ധ്യാപകൻതൻപരുഷോക്തി കേട്ടി-
ട്ടുൾത്താരു കത്താതെ മഹത്വമെത്താ;

ശാണോപലത്തിൻവരവാൎന്ന രത്നം
ക്ഷോണീശമൂൎദ്ധാവിൽ വിളങ്ങിടുന്നു.

൱൰൫. വൈദേഹിതൻനൂപുരമിങ്ങു കണ്ടേൻ
മോദേന ഹേ ലക്ഷ്മണ! ഞാനിദാനീം;
അന്വേഷണംചെയ്യുക മറ്റു ഭൂഷാ-
വൃന്ദത്തെയും നീയിഹ കാനനത്തിൽ.

൱൰൬. അറിഞ്ഞുകൂടാ മമ കംകണാദി-
ഭൂഷാഗണം ശ്രീരഘുനാഥ! തെല്ലും;
അറിഞ്ഞിടുന്നേനനിശം പദാബ്ജം
നമിക്കയാൽ നൂപുരമൊന്നു മാത്രം.

൱൰൭. ഗുരുജനമുരചെയ്യും ശാസനം കേൾപ്പതിന്നാ-
യുരുതരകുതുകം പൂണ്ടെപ്പൊഴും വാണിടേണം;
ദുരിതനിര വരുത്തും ദുഷ്ടമാൎഗ്ഗേണപോയീ-
ടരുതരുതു പാരം ദുസ്സഹം തന്നെ നൂനം. (സ

ഗൃഹസ്ഥവൃത്തി.

൱൰൮. ന്യായാൎജ്ജിതം ദ്രവ്യമിയന്നു തത്വ-
ജ്ഞാനത്തൊടാഗന്തുകമിത്രമായി
ശാസ്ത്രജ്ഞനായ് സത്യവചസ്സുമായ
ഗൃഹസ്ഥനത്രേ ഭുവി മാനനീയൻ.

൱൰൯. അന്നാളോളം സ്വവിദ്യാ ബുധനു മഹിതയാം,
വൃത്തിയും ശുദ്ധയാകും,
നന്നായ് വൈദഗ്ദ്ധ്യമേലും കവിതയുമുള്ളവായ്
വന്നിടും വേണ്ടവണ്ണം,
എന്നപ്പാകത്തിനായിട്ടുഴറിന ഗൃഹിണി
വിട്ടിടും കട്ടിവന്നി-
ട്ടിന്നുമ്ളം നാസ്തി തൈലം നഹി ലവണമഹോ മി-
ല്ലെന്നു ചൊല്ലുന്നതില്ലാ.

## ഗ്രഹണം.

### ചന്ദ്രഗ്രഹണം.

൧൩൦. രാഹുവെന്നു പറയുന്നൊരു ഭൂമി-
ച്ഛായ ചെന്നിഹ മറയ്ക്കുകയാലേ
ഓഷധീശനളവായിതു പാരം
രോഷമാൎന്ന വധുവിൻമുഖസാമ്യം. (സ്വ.)

### സൂൎയ്യഗ്രഹണം.

൧൩൧. പാരം കാന്തി തനിക്കു വേണ്ടവിധമായ്
നല്കി പ്രകാശിക്കുമ-
സ്സൂൎയ്യൻതൻപ്രഭയെത്തരത്തിലൊരു നാ-
ളല്പം മറച്ചീടുവാൻ
ദൂരത്തിങ്കൽ വസിച്ചിടുന്നശശിതാ-
നാളായ്വരുന്നോൎക്കിലി-
പ്പാരിൽത്തൻ പ്രഭുവിന്നു ദോഷനിരയെ-
ദ്ദുഷ്ടൻ വരുത്തുന്നപോൽ. (സ്വ.)

### ജന്തുഹിംസ. (സ്വ.)

൧൩൨. ഉൽകൃഷ്ടമാം ധൎമ്മമഹിംസയെന്നു
നിഷ്കൃഷ്ടമോതുന്നു മഹാജനങ്ങൾ;
ശുദ്ധാശയം ചേൎന്നൊരു ബുദ്ധനുള്ള
സിദ്ധാന്തസാരത്തെയുമോൎത്തിടേണം.

൧൩൩, കാളിക്കേററവുമിഷ്ടമാണിതുകഴി-
ച്ചീടുന്നതെന്നന്തരാ
മേളിക്കുന്നൊരു മൂഢബോധമതിനാൽ
സാധുക്കളാം ജന്തുക്കളെ
ചീളെന്നങ്ങനെ വെട്ടിവെട്ടി രുധിരം
പായിപ്പതോൎത്തീടുകിൽ

കാലം പൂഴിപൊങ്ങിക്കിടക്കും പാതമാ-
ണല്ലാതെയില്ലേതുമേ.

൫൩൪. കോഴിയാട്ടുമുതലായ ജന്തുനിര-
യെപ്പിടിച്ചു കൃപയെന്നിയേ
പാഴിൽ വെട്ടുവതുകൊണ്ടു ദേവിയുടെ
നൽപ്രസാദമുളവാകിലോ
ഊഴിതന്നിൽ നിജപുത്രസന്തതിവ-
ധത്തിനാൽ ജനനിയായിട്ടും
കേഴമാന്മിഴിയിലും ഭവിക്കമതി-
യായ മോദമതു നിണ്ണയം.

ജീവകാരുണ്യം, [സ്വ]

൫൩൫. ജീവകാരുണ്യമുണ്ടായാലീശഭക്തിവളൎന്നിടും;(യു.തരു.
ഭക്തിയാൽജ്ഞാനമുണ്ടാകും; ജ്ഞാനം മോക്ഷത്തെ

൫൩൬. ജീവകാരുണ്യമില്ലാതെ കേവലം സ്വാത്മബുദ്ധിയായ്
മേവിടുന്ന പുമാൻ ഭാരം ഭുവിനേകുന്നു നിഷ്ഫലം.

൫൩൭. വസ്തുതസ്സ്വാത്മതാൽപര്യം സിദ്ധിച്ചുള്ളവനെങ്കിലേ
നിത്യവും ജീവകാരുണ്യമത്യന്തം സ്വീകരിക്കണം.

൫൩൮. എല്ലാവരേയുമൊരുപോൽ വഴിപോലെ രക്ഷി-
ച്ചെല്ലാടവും വിലസിടും ഭുവനൈകനാഥാ!
കല്യാണമോടഖിലജന്തുഗണത്തിലാത്മ-
തുല്യാധികപ്രിയതയേകണമേ ഗുണാബ്ധേ! (ഈ.സ്തോ.

ജീവിതം.

൫൩൯. രസമാൎന്നിടും വചനം,
സതിയായ് സാപത്ന്യയായിടും ഭാൎയ്യാ,
ദാനസമേതം ധനമിവ-
യുള്ള പുമാൻതന്റെ ജീവിതം സഫലം.

൫൪൦. എല്ലാവരും പാൎക്കിലൊന്നുപോലെ-
യല്ലൽപ്പെടാനായിഹ സൃഷ്ടരത്രേ;

കൃപാലുവായോന പരാൎത്തിയിങ്കൽ,
ലല്ലാത്തവൻ തൻവ്യസനത്തിലുംകേൾ. [൩൦. ത

## ദാരിദ്ര്യം.

(൨

൧൪൧. സൽകുലംവിദ്യസൌശീല്യംശൌൎയ്യംസൌന്ദൎയ്യമെന്നി
നോക്കിക്കന്യയെവിടപാൻപോൽവിധിയേകും ദരിദ്രത.

൧൪൨. നരകത്തെദ്ദുഃഖമെന്നിങ്ങുരചെയ്യുന്നു മാനവർ;
ദാരിദ്ര്യാധികമാം ദുഃഖമില്ല കാലത്രയത്തിലും.

൧൪൩. തരികെന്നുരചെയ്യുന്നോനുള്ള ദുഃഖംഗ്രഹിക്കുകിൽ
ദാതാവവന്നുനൽകീടും സമമാംസം കൂടെനിൎണ്ണയം.

൧൪൪. മുന്നോട്ടാശവലിക്കുന്നു, പിന്നോട്ടങ്ങനെ നാണവും;
അവയ്ക്കിടയിലൂഞ്ഞാൽപോലാടുന്നൎത്ഥികൾമാനസം.

൧൪൫. ദക്ഷിണാശയിൽ വൎത്തിച്ചു കരം നീട്ടുന്നസൂൎയ്യനും
കുറഞ്ഞിടുന്നു തേജസ്സു; പരന്റെ കഥയെന്തഹോ!

൧൪൬. ദരിദ്രൻ വ്യാധിതൻമൂഢൻ പ്രവാസീനിത്യസേവകൻ
അഞ്ചുപേരിവർ ജീവിച്ചു വാഴ്കിലും മൃതതുല്യരാം.

൧൪൭. ദാരിദ്ര്യമാൎന്നവരെയായവർതൻശരീരേ
ചേരുന്ന മാംസമതു കൂടെ വെടിഞ്ഞിടുമ്പോൾ
ദാരങ്ങൾ ബന്ധുസുതസഞ്ചയ മെന്നിതെല്ലാം
ദൂരെത്യജിച്ചിടുവതത്ഭുതമോ നിനച്ചാൽ?

൧൪൮. മുൻപേയുള്ളതു തന്നെയിന്ദ്രിയഗണം,
സംസാരവും, പേരു, മുൽ-
കമ്പം വിട്ടൊരു ബുദ്ധിശക്തിയുമഹോ!
പാൎത്തീടിലെന്നാകിലും
വൻപേറും ധനമൊന്നു മാത്രമകലു-
ത്താകുന്ന നേരം പുമാ-
നമ്പമ്പോ! പുനരന്യനെന്നതുകണ-
ക്കായ്‌വന്നിടുന്നത്ഭുതം!

൧൪൯. ശ്രേഷ്ഠന്മാരോടടുത്താൽ കുറയു,മലസരോ-
ടെപ്പൊഴും ചേൎന്നുവാഴും,

ക്രൂട്ടിട്ടും യോഗ്യരായുള്ളവരിലധികമി-
ഷ്ട്യാദരം, സൽസദസ്സിൽ
വാട്ടം ചേക്കും, സ്വകൃത്യങ്ങളുടെ വഴി പിഴ-
ച്ചീച്ചകൃത്യത്തിലാക്കും
മൌഢ്യത്തിൻജ്യേഷ്ഠനോ ഹേ! പറയുകനുജനോ
ഹന്ത! ദാരിദ്ര്യദുഃഖം. (സ്വ.

പ്ര൭൦. ഉണ്ടാകിൽ തൻഗൃഹത്തിൽത്തരമൊട്ട വഴിമേൽ
ബുദ്ധിമുട്ടെന്നതൊട്ടും
വേണ്ടാ, കിട്ടും വിരുന്നും; ധനരഹിതനു താ-
ന്വീട്ടിലും കിട്ടുകില്ലാ;
കൊണ്ടാടേണ്ടുന്ന പിച്ചിക്കുസുമതതിയതി-
നൊന്നിയേ കിംശുകത്തി-
നുണ്ടാമോ കണ്ടിവാർകേശികൾമുടിമണമേ-
ല്ക്കുന്ന ഭാഗ്യം നിനച്ചാൽ? (സ്വ.

പ്ര൭൧. വേണ്ടോളം വ്യസനത്തൊട്ട, കൊടിയ ദരി-
ദ്രാത്തി ബോധിച്ചിടാത്തോ-
നുണ്ടോ മറ്റുള്ളവർക്കുള്ളഴലിനുടെ വലി-
പ്പം ഗ്രഹിപ്പാനെളുപ്പം?
രണ്ടോ മൂന്നോ മുറിക്കാറ്റ്വുമൊരുവിധമു-
ള്ളിൽക്കടെതറിക്കുതികായ്-
കൊണ്ടോരോന്നോർത്തു ചേക്കുന്നവനുടെ പണി ബോ-
ധിക്കുമോ സൽകവീന്ദ്രൻ? (സ്വ.

പ്ര൭൨. നിന്ദിക്കുന്നമ്മ;-യൊന്നും സഹജനരുളുകി-
ല്ലാ;-ഒരിക്കില്ല പുത്രൻ;
നന്ദിക്കുന്നില്ല താതൻ; പ്രിയതമ വിമുഖി;
ഭൃത്യനും കോപിയത്രേ;
എന്നോടത്ഥത്തെ യാചിച്ചിട്ടുമിതി നിനവാൽ
കാണ്മതേയില്ല മിത്രം;
നന്നായാർജ്ജിക്ക നിത്യം ധനചയ;-മതിനാൽ
സർവ്വരും വശ്യരത്രേ.

ദുർജ്ജനം.

൱൭൩. പ്രതികൂലം പ്രവൎത്തിക്കും ശ്രോണിയും ദുഷ്ടാരാണിയും;
ലോകപ്രതാരണത്തിന്നായാരു തീൎത്തിതു ദാരുണനാ?

൱൭൪. ക്ഷയിക്കുംതോറുമെത്തീടും മിത്രാന്തികമതിൽ ക്രൂരൻ.
അകലും വൃദ്ധിയിൽ ദോഷാകരൻ കേൾമലിനാശയൻ.

൱൭൫. വിശിഖവ്യാലശബ്ദങ്ങൾക്കന്ത്യവൎണ്ണങ്ങൾകൊണ്ടു താൻ
നിൎമ്മിതന്നു പരപ്രാണഹരണം യുക്തമല്ലയോ?

൱൭൬. പുലിയുടെ രോഗം തീൎത്താരു
വൈദ്യൻ താനതിന്നു പഥ്യഭോജനമാം;
ഖലനായ് ചെയ്യ്തോതപകൃതി
കല്ലിൻമേലിട്ട കലശമാണല്ലോ. [ത.ത.

൱൭൭. നവവൎണ്ണങ്ങളറിഞ്ഞാൽ
ശിവന്നുപദേശിപ്പതിന്നു തുനിയുന്നു,
വസനവുമശനവുമാന്നാൽ
വൈശ്രവണനെയും ഹസിച്ചിടുന്ന ഖലൻ.

൱൭൮. പാത്രമപാത്രമതാക്കും
സ്നേഹഗുണങ്ങൾക്കു നാശവും ചെയ്യും
അമലേ മലമുണ്ടാക്കും
ദീപത്തിൻജ്വാല പോലെ ഖലമൈത്രി.

൱൭൯. ബഹുധാന്യഖണ്ഡനത്തെ
സ്വാമുഖത്താൽത്തന്നെ ചെയ്യു സന്തതവും
പതനസ്വഭാവമിയലും
ഖലന്നും മുസലത്തിന്നും നമസ്കാരം.

൱൮൰. തലയതിൽ വച്ചെന്നാലും
സ്നേഹത്താൽ നിത്യമുപചരിച്ചാലും
മടവാർകുഴൽപോൽ നീചൻ
കൌടില്യത്തെ ത്യജിക്കയില്ലല്ലോ.

൱൮൧. വിശ്വസിച്ചുപകരിച്ചു നിൎമ്മല
സ്വാന്തനിൽ ദുരിതമാചരിച്ചിടും

ദുഷ്ടനാകിയ പുമാനെയംബ! ഹേ
ഭൂമി! നീ ബത! വഹിപ്പതെങ്ങനെ?

൧൫൨. കർണ്ണാമൃതം സൂക്തിരസം വെടിഞ്ഞു
ദോഷങ്ങൾ കാണ്മാൻ വലയുന്നു ദുഷ്ടൻ;
പൂങ്കാവിലേയ്ക്കെത്തിയൊരൊട്ടകത്തിൻ-
നോട്ടങ്ങൾ മുള്ളുള്ള മരങ്ങൾ കാണ്മാൻ.

൧൫൩. മഹത്ത്വമേറുന്നവളാണു മാതാ,
ഖലങ്കലത്രേയതിലും മഹത്ത്വം;
മലത്തെ നീക്കുന്നവൾ തൻകരത്താ;-
ലവൻ ഹരിക്കുന്നതു ജിഹ്വയാലേ.

൧൫൪. അന്യനൊഴുന്ന ശുഭകീർത്തിദരാഗ്നിയിൽ പെ-
ട്ടന്നന്നമന്ദമെരിയും ഹൃദയത്തിൽ നിന്നും
ചിന്നുന്ന ധൂമനിരയെ സ്വമുഖത്തിലൂടെ-
ത്തന്നിന്ദയെന്ന കപടേന വിടുന്നു ദുഷ്ടൻ. [സ്വ.

൧൫൫. അന്യന്നു മോദമുളവാക്കിന നന്മയൊന്നും
തന്നിൽ പെടാത്തൊരതിതുച്ഛനതായ മർത്ത്യൻ
അന്യന്റെ ദോഷമരുളി സ്വജനത്തിനേററ-
മന്യൂനമോദമരുളുന്നതിനുന്നിടുന്നു.

൧൫൬. മല്ലാസനൻ ഖലനെ നിർമ്മിതിചെയ്യുതിങ്കൽ
വില്ലങ്കമില്ല ഗുണമേ സുജനത്തിനുള്ളൂ;
അല്ലിങ്കലാന്നിട്ടമിരുട്ടു കുരുട്ടുകല്ലു-
മില്ലെങ്കിലക്കമണികൾക്കു മഹത്ത്വമുണ്ടോ?

൧൫൭. ഉടൽ കഴുകുവതിന്നും പൂമണം പൂണ്മതിന്നും
വടിവൊടു ജലപാനത്തിന്നുമൊന്നിന്നുമല്ലാ,
സ്ഫടികവിമലതോയേ ചേർ കലക്കാൻ സരസ്സി-
ന്നടയ നടുവതിങ്കൽ കാസരം മുങ്ങിടുന്നു.

൧൫൮. മേലക്ഷേമം വരുവതിനെദയാ-
ക്കാതെകണ്ടാത്മഭാഗ്യാ-
ബാലക്ഷേമം കരുതിയിതരോ-
പദ്രവം ചെയ്യുനിത്യം

ശീലമക്ഷണം ശിവശിവ! ഗണി-
ക്കാതെ മേവും നരൻ തൻ-
കാല "ക്ഷേമം വളരെ വളരെ-
ക്കണ്ടമീ വിഷ്ടപത്തിൽ.."

൫൯. പുല്ലും നൽജലവും പ്രമോദമൊടയാൽ
കാലം കഴിച്ചെത്രയും
നല്ലോണം മരുവും മൃഗങ്ങൾ ഝഷവൃ-
ന്ദങ്ങളും സർവ്വദാ;
വല്ലാതായവരോടു വേടനമഹോ!
കൈവർത്തനും ദുഷ്ടനും
ചൊല്ലാമേറെ വിരോധമുണ്ടതു സഖേ!
നിഷ്കാരണം കേവലം.

൬൦. ഏററം ദുസ്സഹമായിടും ചുളചുളെ-
ക്കുത്തുന്ന നോവേകിടും,
മാററീടും നിജഭാവവും, ബത! മറ-
ച്ചീടും സ്വബോധത്തെയും,
പററിക്കുന്നിതു ജീവഹാനിയെയുമി-
ങ്ങത്യന്തഘോരം വിഷം
ചീററം ചേർന്നിടുമദ്വിജിഹ്വരിലെഴും
ദുർവ്വാക്കുപോലോർക്കിൽ.

൬൧. ധൂമം വല്ലവിധത്തിലും ജലദമായ്-
ത്തീർന്നിട്ടു വഹ്നിക്കെഴും
ധാമം വർഷജലങ്ങൾകൊണ്ടഥ നശി-
പ്പിക്കുന്നി; വണ്ണം പരം
കേമത്വം ഖലനും കലർന്നു, വളരും
ഗർവ്വത്തിനാൽ നീതിയെ-
ക്കാമം ഹന്ത! വെടിഞ്ഞു തൻകുലമതിൻ-
നാശം വരുത്തുന്നു താൻ.

൬൨. മററുള്ളോരുടെ മർമ്മസന്ധികൾ പിള-
ർന്നീടും ദ്വിജിഹ്വോത്തമ-
ണ്ടു, ററിട്ടങ്ങനെ രന്ധ്രമെപ്പൊഴുതുമ-

ന്വേഷിച്ചു തോഷിച്ചിട്ടം,
മുററിട്ടം കടിലതമോട്ട തെളിവി-
ല്ലാതുള്ള മാൎഗ്ഗങ്ങളിൽ
ചുററം സൎപ്പവുമോക്ക ദുഷ്ടജനവും
ജ്യേഷ്ഠാനുജന്മാർ സഖേ! (സ.

൧൨. മററുള്ളോരുടെ നന്മ കണ്ടധികമായ്
പററീട്ടസൂയാദരം
തെററെന്നായവരെദ്ദുഷിക്കുവതിനായ്
മുററം പ്രയത്നിച്ചുടൻ
ചെററം ശങ്ക വെടിഞ്ഞു കൃത്രിമവച-
സ്സുറോതുവാനെപ്പൊഴും
ചുററം ദുഷ്ടനൊരികാലും ഗുണഗണം
പററില്ല തെററില്ലിതിൽ. (സ.

൧൩. സന്തോഷത്തെ വെടിഞ്ഞ ദാന,-മുപകാ-
രത്തേ മറന്നീട്ടക,-
ത്യന്തം ദുഷ്ടരെ വാഴ്ത്തിയോതുക, മഹാ-
ന്മാരെപ്പഴിച്ചീട്ടക,
സ്വാന്തേ സൽകഥ കേൾപ്പതിങ്കൽ മടിയെ-
ന്നിച്ചൊന്നതെല്ലാം തിക-
ച്ചേന്തീട്ടന്നവനാണു ദുഷ്ടമതിയീ-
ലോകത്തിൽ നിസ്സംശയം.

൧൪. മന്ദം വന്നരികത്തണഞ്ഞു മധുരം
ശബ്ദിച്ചു മെയ്യും, തരം
മന്ദിക്കാതഥ നോക്കി നിഷ്കരുണമായ്
മൎമ്മങ്ങൾ ഭേദിച്ചിട്ടം,
മന്ദാക്ഷം കലരാതെയെത്തുമകലെ-
പ്പായികിലും വീണ്ടുമീ
മന്നിൽ ദുഷ്ടജനം നിനയ്ക്കിൽ മശകാ-
തന്നോട്ട തുല്യം സഖേ!

൧൫. നേരും ധൎമ്മമതും വെടിഞ്ഞ നരനെ
ക്രോധാഗ്നിയേറിക്കവി-

ഞ്ഞാരാൽ വന്നണയുന്ന രോഗിവരനെ-
ക്കാളും ഭയന്നീടണം;
ഘോരൻ രോഗിവരൻ കടിക്കിലൊരുവൻ
മാത്രം നശിക്കുന്നിതു;-
ക്രൂരൻതന്നുടെ ദുഷ്ടവൃത്തിയിൽ നശി-
ച്ചീടുന്നനേകം ജനം.

൭൩. സ്പഷ്ടം താൻ ഗുണദോഷമൊക്കെ വഴിപോൽ
ശിഷ്ടൌഘമോതീടിലും
ദുഷ്ടാത്മാവിയലുന്ന ബോധലവദുർ-
വൈദഗ്ദ്ധ്യമേറും ജനം
കഷ്ടം! മൂഢപരമ്പരാനുഗതദുർ-
വ്യാപാരമൊട്ടെങ്കിലും
"വിട്ടീടുന്നതസാദ്ധ്യമെന്നു ദൃഢമായ്-
ത്തോന്നുന്നിതെന്നാശയേ.,,

൭൪. ദുഷ്ടന്മാരൊടു നല്ല മാർഗ്ഗമുപദേ-
ശിപ്പാൻ തുനിഞ്ഞീടൊലാ
ശിഷ്ടന്മാരൊരുനാളു;- മുണ്ടതിൽ മഹാ-
ദോഷങ്ങളാം വേണ്ടോളവും;
ദുഷ്ടത്വം വിടുകില്ല ദുഷ്ടര;തിനെ-
ന്തയ്യോ! സദാ ദുശ്ശ-
സ്വിഷ്ടം പോലഥ സൃഷ്ടിചെയ്തു വഴിപോൽ
ഘോഷിക്കുമെല്ലാടവും. (സ്വ.)

൭൫. ഓരോ നല്ലുപദേശമൊട്ടുവളരെ-
ച്ചൊല്ലീട്ടറിപ്പിക്കിലും
പാരിൽ ദുർമ്മതിയായവൻ സുമതിയായ്-
ത്തീർന്നീടുകില്ലെന്നുമേ;
ചാരുശ്രീസലിലങ്ങളാൽ പലവിധം
ഭംഗ്യാ കുളിപ്പിക്കിലും
സാരത്വം കലരുന്ന നൽക്കുതിരയായ്-
ത്തീർന്നീടുമോ ഗർദ്ദഭം?

൭൬. വൻകാട്ടൂറ്ററിളകിപ്പടർന്നു വലുതായ്-
ക്കത്തുന്ന ദാവാനലൻ

ഝങ്കാരത്തൊടേറേറാ! ദററിച്ചീടുമൊരളി-
ക്കാണുന്ന വൃക്ഷങ്ങളിൽ
എൻകാർമേഘപാതേ! ഭവാൻ മഴപൊഴി-
ക്കില്ലെങ്കിലോ വേണ്ട;നി-
ശ്ശങ്കാലേശമിവററിൽ വജ്രഹതിയേ-
ല്പിക്കുന്നതെന്തിന്നെടോ?

ഫവ്വഫ. തന്നിൽ ചേൎന്നൊരുദോഷമേറെ വലുതാ-
ണെന്നാകിലും കാണുകി-
ല്ല,-ന്യൎത്തന്നുടെയല്പദോഷമതിലും
ചേരുന്ന ദിവ്യേക്ഷണം,
തന്നെത്താനതിയായ് പുകഴ്ത്തു,-മപര-
ന്നുള്ളൊരു മാഹാത്മ്യമോ
ചൊന്നീടാ ലവലേശമീവക മഹാ-
ദുഷ്ടൻെറ ചട്ടങ്ങളാം.

ഫവ്വവ. തീക്ഷ്ണാത്മത്വമിയന്നിടുന്നവനയ-
ന്നൊന്നാൽ ജനിപ്പിച്ചൊര-
സ്സാക്ഷാൽ തൻജനകൻെറയാത്മദഹനം
ചെയ്തീടുമെന്നിങ്ങനെ
സൂക്ഷ്മം താനറിയിച്ചുകൊണ്ടു ജനക-
ത്വം ചേൎന്ന വേണുവ്രജം
വീക്ഷിച്ചീടുക കാട്ടുതീയിഹ ദഹി-
ച്ചീടുന്നു പാടേ ജവാൽ.

ഫവ്വന. മെത്തും ഹന്ത! തമസ്സിൽ മോദമിഹ, സൂ-
ൎയ്യാലോകവൈമുഖ്യമോ-
ടൊത്തിട്ടങ്ങനെ ദുൎവചോമലമുതി-
ൎത്തീടും സ്വവക്ത്രാന്തരാൽ,
എത്തീടും നിജപക്ഷപാതമവലം-
ബം വിട്ട മാൎഗ്ഗത്തിലാ-
യിത്ഥം "വാവലിനൊത്തവൻമുഖമവാ-
ക്കാവാത്തതിന്നെന്തുവാൻ?,,

ഫവ്വർ. ഇല്ലേതും ഹാനി സാമ്യത്തൊടുമകമറിവാ-
മഗ്നിയാൽ ശുദ്ധമാകും

കല്യശ്രീ ധൂമ്ര പാന്ഥ്യാൽ, ശ്രുനിയുടെ കരയാ-
ലിന്ദുവിന്നെന്നപോലെ;
പൊല്ലാ,-മെന്നാൽ യമൻതന്നുടെ കറിനദട-
ന്മാർകൾ കല്പാന്തരോളം
പൊല്ലേറും വാരകേ ചേർത്തിവരെയതിരുഷാ
ദുഃഖമേല്പിക്കുമേററം.

ഫവൃഠ.പാമ്പേ! താനാരു?; ഞാനോ ഖലകലവരനാ-
ണി;- ക്കൊടുങ്കാട്ടിൽ വാഴ-
ന്നെന്തോ? സിംഹാളിയാകും മൃഗകുലമിഹ മാം
തിന്മതിന്നാഗ്രഹത്താൽ;
എന്തിന്നീ നല്ല ദേഹം കളവതു? ബത! മ-
ദ്ദേഹമാംസം ഭുജിച്ചി-
ട്ടേന്തീട്ടും മർത്ത്യമാംസാശനരസമൊടതെ-
ല്ലാരെയും കൊല്ലുമല്ലോ.

ദുരഭിമാനം.

ഫവൃന്ന.സന്താനത്തിന്ന മേലിലങ്ങനുഭവി-
പ്പാനുള്ള വസ്തുക്കളെ-
ച്ചിന്തിക്കാതെ കൊടുത്തു ഹന്ത! വില വാ-
ങ്ങിക്കൊണ്ടു കല്യാണവും
അന്തഃമ്മോദമൊടേ നടത്തിയൊടുവിൽ
ദാരിദ്ര്യമാന്നീടുവാ-
നെന്തായാലുമൊരുങ്ങിടുന്നതു മഹാ-
മൌഢ്യം മഹാസങ്കടം. (ല. ക.

ഫവൃെ.കല്യാണം വന്നിടുമ്പോളതു ബഹു വിഭവ-
ത്തോടു തോഷിച്ചു ഘോഷി-
ച്ചില്ലെന്നാൽ നമ്മെയെല്ലാവരുമിഹ സതതം
നിർണ്ണയം നിന്ദചെയ്യും
ഉല്ലാസത്തൊടിവണ്ണം കരുതിയധികമായ്
ദ്രവ്യനാശം വരുത്താ-
നില്ലേതും ശങ്ക കഷ്ടം! കടവുമതിനു വാ-
ങ്ങീടുവാൻ പേടിയില്ല (ല. ക.

ദുഷ്കവി. (ദുഷ്കവിത.)

൧൮൮. അകവിത്വത്തിനാലില്ല മൃതി ശിക്ഷയധൎമ്മവും;
കുകവിത്വമഹോ! സാക്ഷാൽ മൃതിയെന്നാണു സമ്മതം.

൧൮൯. പദം വസ്തുവാൻ മിടുക്കില്ല, ജനനീരാഗമേകിടും,
ബഹുലാലാപനാകും ദുഷ്കവി ബാലകസന്നിഭൻ.

൧൯൦. ഉൾക്കാമ്പിനേറീടിന ബാധ നൾകും,
പിക്കേണ്ടു ശയ്യസ്ഖലിതദോഷമേകും,
തീക്കാട്ടിൽ വേഗത്തിൽ വളൎന്നുകൂട്ടും
"ദുഷ്കാവ്യവും മൂട്ടയുമൊന്നുപോലെ.,,

൧൯൧. കല്പാന്തത്തോളമേററം മഹിമയൊടു വിള-
ങ്ങുംവിധം സൽകവീന്ദ്ര-
ക്കിപ്പാരിങ്കൽ ഭവിക്കും വിമലതരയശ-
സ്സിങ്കലുള്ളാഗ്രഹത്താൽ
കെല്പേറുന്നായവൎക്കുള്ളൊരു കൃതിയിലെഴും
സൽപദം സ്വപ്രബന്ധേ
ചേൎപ്പാനപ്പാടു കൾകും "മനുജരുടെ ചരി-
ത്രം,, വിചിത്രം "നിനച്ചാൽ.,,

൧൯൨. ശ്ലോകം സൽഭാവമേലും പ്രതിഭയൊടു ചമ-
ച്ചിട്ടു ദിക്കെട്ടുമേററം
ശ്ലോകം നേടുന്ന ഭൂരിശ്രമതതികൾ സഹി-
ക്കും കവിശ്രേഷ്ഠമായി
ശ്ലോകം തങ്ങൾക്കുമുണ്ടാക്കണമിതി കൊതിയാ-
ലദ്യ നിൎവ്വിദ്യരായോർ
ശ്ലോകം "കുത്തി,, കുറിയ്ക്കു "ന്നിതിനൊരു കുറവു-
ണ്ടാകിലുണ്ടാം ഗുണങ്ങൾ.,,

ദേശസഞ്ചാരം.

൧൯൩. ദേശസഞ്ചാരവും വിദ്വൽസേവയും ചെയ്തു മേവിടും
നരന്റെറബുദ്ധിവെള്ളത്തിലെണ്ണപോലെ വിശാലയാം.

൧൯൪. അന്നങ്ങൾ സത്തുക്കൾ ഗജങ്ങളും കേൾ
ദേശം വെടിഞ്ഞിട്ടു ഗമിച്ചിടുന്നു;

മൃഗങ്ങളും കാകങ്ങളും കമന്ത്യരും ഹാ!
സ്വാദികളിൽ സേവിച്ചു മരിച്ചിടുന്നു.

൯൩. പാരംസൂക്ഷ്മതയോടു വിസ്തൃതതരം
വർണ്ണിച്ചു ചൊല്ലീടിലും
ചാരേ കാണ്മതുപോലെ വസ്തുഗതി ബോ-
ധിപ്പാൻ പ്രയാസപ്പെടും;
നേരോടായതുകൊണ്ടു വേണ്ടവിധമായ്
ദേശാടനം ചെയ്യുകിൽ
ചേരും ബുദ്ധിവികാസപാകസുപരി-
ഷ്കാരങ്ങളും സാരങ്ങളായ്.

ദോഷം.

൯൪. അനുചിതകർമ്മാരംഭം
സംഘവിരോധം മഹാനിൽ മത്സരവും
പ്രമദാജനവിശ്വാസവു-
മിവ നാലും നാശകാരണം നൂനം.

൯൫. ദോഷം ബോധിച്ചു സൂക്ഷ്മം മരുവുമവനില-
ദ്ദോഷമേറെപ്പെരുകി-
ല്ലീ;-ഷൽത്തെററായവങ്കൽ പെട്ടുകിലതു നട-
പ്പോന്റെ കാൽമാററമത്രേ;
ദോഷം വന്നാലതിങ്കൽ പ്രിയതയൊടതിനെ-
സ്സാധുവാക്കാൻ ശ്രമിക്കിൽ
ദോഷൻ താനെന്ന നാമം ബുധന്മരുളിടു-
ന്നല്ലരായോരുപോലും.

൯൬. നാനാബോധങ്ങളുണ്ടെങ്കിലുമിഹ നിജദോ-
ഷപ്രബോധം മഹാന്മാർ
മാനിച്ചീടുന്നതാണിങ്ങു, ശുഭവഴി തട്ടു-
ത്തീട്ടു, മെന്നല്ല നിത്യം
ശീലിക്കിൽ ചിത്തശുദ്ധിപ്രദ,-മറിയുകിൽ നീ-
ങ്ങിടുമദ്ദോഷമെല്ലാം
ചേലെന്നോകുന്ന മോദത്തൊടു; മിതു സജ്ജന-
ങ്ങൾക്കു കല്പദ്രുമത്രേ.

ധനം. (ലക്ഷ്മി.)

൯൯. വയോവൃദ്ധൻ തപോവൃദ്ധൻ ജ്ഞാനവൃദ്ധനുമങ്ങനെ
ധനവൃദ്ധന്റെ വാതുക്കൽ കാത്തുനിൽക്കുന്നു സർവ്വദാ.

൧൦൦. ഗുണമുള്ളവരെക്കണ്ടാൽ ബന്ധിക്കും തന്നെയെന്നഹോ!
ശംകിച്ചു മാൻപേട പോലെ ലക്ഷ്മിയോടുന്നു ദൂരവേ.

൧൦൧. ഗോവിന്ദൻ ഗോക്കളോടൊത്തു കളിച്ചെന്നോർത്തു താർമക
ഗോസമന്മാരൊടൊത്തിന്നും കളിക്കുന്നു പതിവ്രതാ. (൧൦

൧൦൨. ശൂരനും വിദ്യയുള്ളോനും സേവാനൈപുണശാലിയും
തങ്കും പൂക്കുന്ന മഹിയെത്തൻകൈയിങ്കലണച്ചിടും.

൧൦൩. സംശയം വേണ്ട, താർമങ്ക സമുദ്രജലജന്തു താൻ;
പേടിക്കും ധീവരന്മാരെ; – ജ്ജഡൌഘംതന്നിൽ മുങ്ങിടും.

൧൦൪. ശരിയായുര ചെയ്താലും
ദരിദ്രവാക്യം ശ്രവിക്കയില്ലാരും;
പരുഷം കപടവുമാട്ടേ
പ്രഭുവിൻവാക്യം സമസ്തസംപൂജ്യം.

൧൦൫. ശ്രോത്രം നേത്രം വാക്കിവ
ലക്ഷ്മി ലയിപ്പിച്ചിടുന്നതത്ഭുതമോ?
വിഷസോദരിയായിട്ടുമവൾ
കൊല്ലുന്നില്ലെന്നതോർക്കിലത്ഭുതമേ.

൧൦൬. കുടിലാ ലക്ഷ്മി വസിക്ക-
ന്നിടമതിൽ വാഗ്ദേവി വാഴ്കയില്ലറിക;
ശ്വശ്രൂവിനും വധുവിന്നും
വിശ്വത്തിൽ സൌഹൃദം ചുരുക്കം താൻ.

൧൦൭. ഖഗങ്ങൾ വൃക്ഷത്തിനെയെന്നപോലെയും
നദങ്ങളസ്സാഗരമെന്നപോലെയും
വധുക്കൾ ഭർത്താവിനെയെന്നപോലെയും
ഗുണങ്ങളെല്ലാം ധനമാശ്രയിച്ചിടും.

൧൦൮. അതഃ ഗൃഹം, യാതൊന്നതിൽ മഹതിയാം
ലക്ഷ്മി വിലസ –

ന്നു;— തേ ലക്ഷ്മീ, യാതൊന്നിനെയന്ധരവു—
ക്കുന്നു സ്വയമാം;
അഥ ലോകത്തിങ്കൽ സൃജന, മെന്നു സ—
ദാരിദ്ര്യയണായു—
ന്നു;—തേ വിദ്യാ, യാതൊന്നഖില ചതിയിൽ
ഭക്തിസഹിതാ.

൨൱൯. പൂമാതേ! ഹന്ത! നീ മൂഢനു ധനമരുളു—
ന്നീ;— ഷ്വൃദയാ സൂരിമാരിൽ!;
പ്രേമം മൂഢൻകലില്ലാ ചാപലതയുമെനി—
ക്കീർഷ്യയും തെല്ലുമില്ലാ;
ഉരം മന്നിൽ സൂരിമാരെസ്സകലരുമൊരുപോൽ
സാദരം സൽക്കരിക്ക—
ന്നാ—; മന്ദന്നില്ല മററിങ്ങൊരു ഗതി;—യതിനാൽ
ഞാൻ കൊടുക്കുന്നു വിത്തം.

ധർമ്മം.

൨൱൰. ചിലരോടുന്നു സമ്പത്തിന്നന്യർകാമത്തിനും സദാ;
ഇഷ്ടമേകുന്ന ധർമ്മത്തിലില്ലുത്സാഹമൊരുത്തനും.

൨൱൰൧. മരിച്ചിടുംനേരവുമാത്രം പിൻപേ
തിരിച്ചിടും ധർമ്മമതാണു ബന്ധു;
മററുള്ളതെല്ലാമിഹ ദേഹനാശം
പററുന്ന കാലത്തു നശിച്ചിടുന്നു.

൨൱൰൨. അശക്തനത്രേ ബലശാലിതാനും,
ദരിദ്രനത്രേ ധനവാനുമപ്പോൾ,
മൂഢാശയൻ പണ്ഡിതനും ജഗത്തിൽ,
ധർമ്മാശയില്ലെന്നുവരുന്നതാകിൽ.

൨൱൰൩. ധർമ്മം തന്നെ നിനയ്ക്കിലീശ്വരനു സ—
ന്തോഷപ്രദം സർവ്വദാ;
ധർമ്മം വിട്ടു നടന്നവർക്കു സുഖമു—
ണ്ടായീല മാലെന്നിയേ;
ധർമ്മം ശർമ്മമശേഷമേകുവതിനും
പാത്രം ജഗത്തിങ്കലു;—

„ധൎമ്മത്തെപ്പരുസങ്കടത്തിലുമുപേ-
ക്ഷിക്കൊല്ല മഹല്ലക്ഷണേ!„

൨൪൭. അല്ലേയെൻചിത്തമേ! നീ സുഖമതിലധികം
സൎവ്വദാ കാംക്ഷയുള്ളോ-
ന്നല്ലേ;—യെന്നാൽ സുഖത്തിന്നടയൊരു വലുതാം
ബീജമധൎമ്മമത്രേ;
ചൊല്ലേറും ധൎമ്മമീശസ്മരണമൊടിഹ ത-
ന്നാൽ മനോദുഃഖമുണ്ടാ-
കൊല്ലാ മററാക്കുമെന്നുള്ളൊരു ശപഥമനു-
ഷ്ഠിക്കയാണോൎക്ക നന്നായ്. (൭൦-സ്തോ

ധൈൎയ്യം.

൨൪൮. യുഗാന്തവായുവേഗത്താലിളകും പൎവ്വതങ്ങളും;
അതിദുഃഖത്തിലും ചെററും കലുങ്ങാ ധീരമാനസം.

൨൪൯. ക്ഷയിക്കുന്നില്ലയേവന്റെ ബുദ്ധിയാപത്തിലൊന്നിലും;
അതിൻമഹിമയാൽത്തന്നെയവൻ തീൎക്കുമതൊക്കെയും.

൨൫൦. അല്പകാൎയ്യം തുടൎന്നാലുമധികം വ്യഗ്രനാം ജളൻ;
മഹാരംഭത്തിലും തെല്ലുമിളകുന്നില്ല ബുദ്ധിമാൻ.

൨൫൧. ക്രൂരമാംദൈവയോഗത്താൽഘോരദുഃഖംവരുംവിധൌ
മഹാന്റെ ഹൃദയം ധൈൎയ്യവജ്രകഞ്ചുകമാൎന്നിടും.

നിയമം.

൨൫൨. നിത്യം നടത്തുന്നതിനുള്ള നാനാ-
കൃത്യങ്ങളിൽ പെട്ടു കുഴഞ്ഞിടാതേ
ഓരോന്നിനും തൻസമയംപകുത്തു
ക്രമപ്പെടുത്തിട്ടു നടക്ക സൂക്ഷ്മം.

പഥ്യം.

൨൫൩. പഥ്യമില്ലെങ്കിൽ രോഗിക്കു ഫലമെന്തൌഷധത്തിനാൽ
പഥ്യമുണ്ടെങ്കിൽ രോഗിക്കു ഫലമെന്തൌഷധത്തിനാ
നാൽ?

൨൨൧. താം പരന്ത്രാധീനൻ എന്നുള്ള യാതൊരു ബോധമുള്ളിലും;
അതിൽ കാകതാലീയമായി തന്നെ ഭാഗ്യസമ്മാനം.

പരഗൃഹഗമനം.

൨൨൨. കാര്യമില്ലാതെയന്യന്റെ ഗൃഹത്തിൽപോയിരുന്നാൻ
കൃഷ്ണപക്ഷേന്ദുവെപ്പോലെ ലഘുവായിവരുംക്രമാൽ.

പരാക്രമം.

൨൨൩. കാലുകൊണ്ടു ചവിട്ടുമ്പോളം മൌലിമേലേറിടും പൊടി
നിന്ദിക്കിലും സ്വസ്ഥനായിട്ടിരുന്നോനെക്കാളുമുത്തമം.

൨൨൪. കളിയായ് ശത്രുമൂർദ്ധാവിൽ ചവിട്ടീടാതെകണ്ടു താൻ
നിരാലംബനയായ് കീർത്തി വിണ്ണിലേറുന്നതെങ്ങനെ?

പരീക്ഷ.

൨൨൫. ആപത്തിങ്കൽ ബന്ധുപരീക്ഷാ;
യുദ്ധത്തിങ്കൽ ശൂരപരീക്ഷാ;
വിനയത്തിൽ താൻ വംശപരീക്ഷാ;
യുവതിപരീക്ഷാ ധനഹീനനിലും.

പരോപകാരം.

൨൨൬. ഗ്രന്ഥകോടികളാലുക്തം ശ്ലോകാർദ്ധത്തിൽ പറഞ്ഞിടാം
പരോപകാരമേ പുണ്യം; പാപം താൻ പരപീഡനം.

൨൨൭. സ്വയം പാരമുഴന്നും കൊണ്ടന്യതാപം കൊടുക്കയാൽ
സുവംശജാതം സുജനം വ്യജനം പൊലെ ശോഭനം.

൨൨൮. ഭജിച്ചിട്ടും വൈരിയിലും മഹാന്മാർ
ഇണച്ചിട്ടും സംശയമില്ല തെല്ലും;
സപത്നിയാമബ്ധിസരിത്തിനെയും
സിന്ധുക്കളെം ബോധിയിലാക്കിടുന്നു.

൨൨൯. മാർത്താണ്ഡനന്നാളിനിതന്നെ വിടർത്തിടുന്നു.
രാത്രീശനാമ്പൽനികരത്തെയുമപ്രകാരം.
അർത്ഥിച്ചിടാതെ ജലമഭ്രമുമേകിടുന്നു:

സത്തുക്കളെന്ന്യന്ന ഗ്ഗുണം സ്വയമേവ ചെയ്വൂ.

൨൩൦. മററുള്ളവൎക്ക് ഹിതനായ സുമാനുഷൻ താ-
നററിടിലും കരുതുകില്ല വിരോധമേതും;
ചുററും മുറിക്കുമൊരു വെണ്മഴുവിൻമുഖത്തിൽ
തെറെറന്നു ചന്ദനമരം മണമേററിടുന്നു.

൨൩൧. ഉപകൃതിയൊരുവന്നായ് ചെയ്യുവെന്നാലതിൻ പ്ര-
ത്യുപകൃതിയവനെപ്പോൾ ചെയ്യുമോയെന്നിവണ്ണം
കരുതരുതിഹ കേരം വേരിനാലാൎന്നവെള്ളം
സുരുചിരമഥ ശീൎഷം കൊണ്ടു നല്കുന്നവല്ലോ. (ത.ത.

൨൩൨. പാരിൽ ക്ഷീണതയാൎന്നവൎക്ക് പരമാ-
നന്ദം കൊടുക്കും ഫലം
പാരം നല്കിട്ട, മന്ന്യദീയഗതി മു-
ട്ടിച്ചീട്ടുകില്ലൊട്ടുമേ,
പേരാളുന്ന പരോപകാരമരുളും
പ്രാണൻ വെടിഞ്ഞിട്ടുമി-
ന്നാരികേളമഹീരുഹോത്തമനഹോ!
ശിഷ്ടന്നു ദൃഷ്ടാന്തമാം. (സു.ര.

൨൩൩. തൻകാൎയ്യത്തെ വെടിഞ്ഞുമന്ന്യനുതകു-
ന്നോനെത്രയും സത്തമൻ;
തൻകാൎയ്യത്തെ വിടാതെയന്ന്യനുതകു-
ന്നോനിങ്ങു സാമാന്ന്യനാം;
തൻകാൎയ്യത്തിനിഹാന്ന്യകാൎയ്യഹനനം
ചെയ്യുന്നവൻ രാക്ഷസൻ;
വ്യൎത്ഥം ഹന്ത! പരാൎത്ഥനാശകൻ പേ-
രെന്തെന്നറിഞ്ഞീല ഞാൻ.

൨൩൪. പൊന്നിൻകുണ്ഡലമല്ല ശാസ്ത്രമതു താൻ
കൎണ്ണത്തിൽ നൽഭൂഷണം;
മിന്നും കങ്കണമല്ല ദാനമതു താൻ
പാണിക്കു നൽഭൂഷണം;
ചിന്നീടും കൃപകൊണ്ടലിഞ്ഞവൎകൾതൻ-
ദേഹത്തിൽ നൽഭൂഷണം

നന്നായുള്ള ... 
നല്ലേതുമേ ചന്ദനം.

൮൩. ചോട്ടിൽ ചുററിക്കിടക്കുന്നാഹിനിര, ശിരോ-
തോരമേറുന്ന പക്ഷി-
ക്കൂട്ടം മേവുന്നു, ശാഖാവിതതിയിൽ നിവസി-
ക്കുന്നു ശാഖാമൃഗങ്ങൾ,
മട്ടോലും പുഷ്പജാലങ്ങളിലളികൾ വിള-
ങ്ങുന്നഹോ! ചന്ദനോർവ്വീ-
രുട്ടിങ്ങന്യോപകാരത്തിനു സുജനമതിൻ-
ഭൂതിയെന്നോതിടുന്നു.

പാതിവ്രത്യം.

൮൪. കായക്ലേശം പരം ചെയ്തിട്ടിഹ പൂരുഷനാർന്നിടും
ഫലത്തെ നാരിയാളുന്നു ഭർത്തൃശുശ്രൂഷയൊന്നിനാൽ;
൮൫. ഗൃഹമല്ലഗൃഹംപാർത്താൽ; ഗൃഹംഗൃഹിണിയാം ധ്രുവം.
ഗൃഹണീഹീനമായുള്ള ഗൃഹം കാന്താരസന്നിഭം.
൮൬. അന്യഗുണങ്ങളനേകം
തന്നിൽ വിളങ്ങുന്നുവെന്നുവന്നാലും
തന്നുടെ പതിയിൽ വഴങ്ങി-
ട്ടില്ലെന്നാകിലധമയാൾ തന്വീ.
൮൭. മിതമായ് നൽകും താതൻ;
മിതമായ് മാതാ; മിതം സുതൻതാനും;
അമിതം നൽകീടും തൻ-
കമിതാവിനെയേവളാദരിച്ചീടാ?
൮൮. പാമ്പിന്റെ രത്നം കൊതിയന്റെ വിത്തം
സതികുചം കേസരിതന്റെ കേശം
ഇവററിലന്യന്റെ കരപ്രചാരം
മരിക്കിലല്ലാതെ ഭവിക്കയില്ലാ.
൮൯. പാതിവ്രത്യമതായിടുന്നൊരു മഹാ-
ധർമ്മം പയോജാക്ഷികൾ-
ക്കാതങ്കാപഹമായ നല്ല ഗുണമാ-
ണെന്നുള്ളതോ നിശ്ചയം;

ഭേദം വിട്ടു നിനച്ചുകാൺകിലിതുപോലാ-
ലിംഗ്യപാതിവ്രത്യം
നീതിശ്രീ കലരുന്ന പൂരുഷവരന്മാരും ധരിച്ചീടണം. (സു.

൨൪. പാരം വ്യാകുലനെങ്കിലും പ്രിയതമൻ
ഗേഹത്തിൽ വന്നെത്തിടും
നേരം തന്നെ മനം തെളിഞ്ഞു സരസം
സന്തുഷ്ടനാകും വിധം
ഓരോരോ വക സംഭരിച്ചു ഭവന-
ശ്രീയെസ്സദാ ചാതുരീ-
സാരോദ്രിക്തഗുണം വളർത്തുമവൾതാൻ
യോഷാവിഭൂഷാമണി. (സു.

൨൫. പ്രാണാധീശതയാർന്നിട്ടും കണവനിൽ
പ്രാണാധികപ്രേമവും,
കാണാതൊട്ടുമിരുന്നിടാൻ മടിയതും,
ക്ഷീണാർത്ഥനായ് വല്ലഭൻ
താണാലും സ്ഥിരഭക്തിയും, രുജയിലും
കേണാർത്തിയേകാഗ്ര്യവും
ചേണാർന്നുള്ള പതിവ്രതാചരണമെ-
ന്നാണായ്വവാണീദൃഢം. (സു.

൨൬. കാതിൽക്കത്തുന്ന കാന്തിപ്രചുരിമ കലരും
തോടയോ മോടിയാടി-
ക്കോതിബ്ബന്ധിച്ച കുന്തൽക്കുലമതിൽ വിലസും
മാലതീമാലതാനോ
പാതിത്തിങ്കൾപ്രകാശം തടവുമളികമോ
കാന്തിയേറ്റുന്നതില്ല-
പ്പാതിവ്രത്യാഖ്യമാകും സുമഹിതമണി താൻ
ഭൂഷണം യോഷമാരിൽ. (സു.

൨൭. പഞ്ചാരേ! പാല്ക്കുഴമ്പേ! പരഭൃതമൊഴി! പാ-
ലിക്ക മാൽ പോക്കിയേവം
പഞ്ചാരപ്പട്ടമോതിപ്പുകലിരവു മിട്ട-
ക്കായ് നടക്കും വിടക്കും

തഞ്ചാരത്തന്ന്യസംഗം കലയതമൊതവാളെ-
ക്കാംഗയായ് റെന്ത! വസ്സൂാൻ
തഞ്ചാറില്ലിച്ചുയെന്നുള്ളതു മതി സതിയാം-
ക്കുളെല്ലാരുൽകഷമോക്കാൻ. [സ.1.

പുത്രൻ.

൨൪൩. ദുഷ്ടനാം പുത്രനെക്കാളും പുത്രനില്ലാസ്സുയുത്തമം;
ദുഷ്ടപുത്രൻ സദാ താതന്നന്തരാത്തിവളൎത്തീടും.

൨൪൪. മുട്ടുകുത്തിക്കളിച്ചോമൽപ്പുഞ്ചിരിക്കൊഞ്ചൽ പൂണ്ടിടും
പുത്രനെത്തൻഗൃഹേ കാണ്മാൻ പുണ്യവാനേതരംവരൂ.

൨൪൫. അങ്കാലങ്കാരമണിയാമപത്യത്താലെഴും പ്രഭ
ഹാരാദികളണിഞ്ഞാലും നാരിയാൾക്കു ഭവിച്ചിടാ.

൨൪൬. മതിമാനെങ്കിലൊരുത്തൻ
മതി പുത്രൻ നൂറു മൂൎഖരെക്കാളും;
മതിമതിയിരുളിഹ കളവാൻ
മതി മാത്രം; താരനിരകളാലെന്തോ?

൨൪൭. ധൂളിയണിഞ്ഞു ദിഗംബര-
നായ് ത്രപ കൈവിട്ടു ജടിലനായ് മേവും
സുതനെശ്ശാഭുവിനെപ്പോൽ
കാണുന്നതിധന്യനായിട്ടുന്ന പുമാൻ.

൨൪൮. കുംഭം കുടിക്കുന്നിതു വെള്ളമല്പം;
കുംഭോത്ഭവൻ സിന്ധുവിനെക്കുടിച്ചു;
ഞന്നായ് ജനിച്ചുള്ള സുതൻ സ്വപവൃത്ത്യാ
തന്നച്ഛനേക്കാൾ കവിയുന്നുവല്ലോ.

൨൪൯. താപം നല്കില്ല പാത്രത്തിനു, മലവുമതി-
പ്പിച്ചിടുന്നില്ല തെല്ലും,
ലോപം സ്നേഹത്തിനും നൽഗുണതതിയതിനും
ചെറുമേ ചേൎക്കില്ലാ,
ക്ഷോഭം ദ്രവ്യാവസാനം വരികിലുമുള്ളവാ-
കില്ല, നിസ്തുല്യമാകും

ദീപം സദാംശസത്തമത്തിനു ശുദ്ധനിരയാൻ
വല്ലഭൻ നല്ല പുത്രൻ.

പുനർജ്ജന്മം. (ആ. ചി.)

൨൬. അല്ലാ! ഭൂമിയിതിൽ ജനിച്ചു മരണം
പൂക്കാൽ പുനർജ്ജന്മമൊ-
ന്നില്ലാ നിർണ്ണയമെന്നുമിന്നു ചിലരോ-
തീടുന്നതോർക്കേണ്ടയോ?;
എല്ലാമിബ് ഭുവനത്തിലാണനുഭവി-
ച്ചീടുന്നത, ല്ലാതെ മ-
റ്റില്ലാ മാർഗ്ഗമതെന്നുമിങ്ങൊരു മതം
ചൊല്ലുന്നുവല്ലോ ദൃഢം.

൨൭. മേലിൽ സംഭവമില്ലയെന്നു വരികിൽ
ജന്മങ്ങൾ മുൻപുള്ളൊര-
ക്കാലത്തിങ്കലുമില്ലയെന്നതു നിന-
യ്ക്കേണം മുറയ്ക്കെങ്കിലും
ചേലിൽ ഗൌരവലാഘവങ്ങൾ ജനത-
യ്ക്കുണ്ടാകയാലുണ്ടു ത-
ന്മൂലം പൂർവ്വജനുസ്സതെന്നു ചിലരോ-
തീടുന്നതോർക്കുന്നു ഞാൻ.

൨൮. ചൈതന്യത്തെ വെടിഞ്ഞു ചേഷ്ടയുമുപേ-
ക്ഷിച്ചിട്ടുറങ്ങീടുവോൻ
ചെയ്തുള്ളൊരഖിലാത്മവൃത്തിയുണരും
നേരത്തിലോർക്കുമ്പോൾ
ചെയ്തീടും ബഹുമൂർച്ഛയോടു മരണം
പ്രാപിപ്പവൻ തന്റെ മുൻ-
ചെയ്തിക്കാശ്രയമാം പുനർജ്ജനിയിലെ-
ന്നാകുന്നതിൻയുക്തി പോൽ.

൨൯. ഹോയ്ക്കും വാസനയേകനിൽത്തലയഹോ!
താത്തീട്ടലം വാത്തവോ-
ന്നായ്ക്കണ്ടെന്നു വരുന്നതാകിലവനാ-
ചീടുന്നൊരോന്മൽഫലം

കാൎയ്യം കാലമതിൽ കഴിഞ്ഞ വിലാസ-
ന്നെൎമ്മിത്ഥ്യാത്വം സ്ഫുടമായ് -
ത്താൎയ്യം താതന്മൂല ബീജമതുമായ് -
ത്തീരുന്നതിൻകാരണം.

൨൫. മുൻപേയുള്ളൊരു ജന്മമെന്നതു പരം
നല്ലോരു ശാല്യാദിയാം,
പിൻപേയുള്ളതപത്യസഞ്ചയവുമി-
ദ്ദേഹം നശിക്കും വിധൌ
അൻപേലും കൃമികീടഭസ്മപരമാ-
ണാദ്യങ്ങളും മാത്രമാം,
വൻപേറും ചിലരി വിധത്തിലുമഭി-
പ്രായപ്പെടുന്നുണ്ടു പോൽ.

൨൬. എന്നാലിമ്മതമേതുമേ ശരിയതായ്
വന്നിട്ടകില്ലെന്നു താ-
നിന്നാലോചന മാനസത്തിലുളവാ-
കുന്നുണ്ടു മേ; പിന്നെയും
നന്നായുള്ളൊരു ദിവ്യനേത്രമിയലും
നാനാമുനിശ്രേഷ്ഠരി-
ങ്ങൊന്നായ് ചൊല്ലിയ ചൊല്ലിനില്ല പഴുതെ-
ന്നല്ലാതെ ചൊല്ലാവതോ?

൨൭. കീറീട്ടേറെ മുഷിഞ്ഞ മുണ്ടുകൾ കള-
ഞ്ഞത്യന്തശോഭാവഹം
മാറീടുന്നു നവീനമായ വസനം
മൎത്ത്യാളി നിത്യം ഭുവി;
മാറീടാത്തതുപോലെ ജീവനിരയും
ഗാത്രങ്ങളെപ്പുത്തനായ്
പേറീടുന്നു ജഗത്തിലെന്നു പറയു-
ന്നോരോ പുരാണങ്ങളിൽ.

൨൮. ആകൎമം വിസ്മയമിങ്ങു സൂക്ഷ്മതരമായ്
പാകൎന്നോൎപ്പാളുകൾ കാമ്പതിൽ
ചോൎന്നു ചേഷ്ടകൾ ചെയ്തു മേലൊടുങ്ങിലും
കൊടുകിബ്‌ഭ്രമിക്കും പരം

ചീക്കും നൽകരുണാവശൻ ജഗതിയിൽ
പാക്കും സ്വമാഹാത്മ്യജ-
ന്മാക്കുണ്ടാകുമനാശ്രയത്വമുജ്ജ്വ താ-
നോക്കിൽ സഹിക്കുന്നതോ?

൧൱൫. ഇത്ഥ്യേവം ഹൃദി നിശ്ചയിച്ചു പലരും
ലോകത്തിലുത്തുംഗസൌ-
ഹിത്യേ വാഴ്കിലും പുരാണമൊഴിപോ-
ലുള്ളൊരു ജന്മാന്തരം
പ്രത്യേകം ചിലരേറെ യുക്തികൾ പറ-
ഞ്ഞില്ലെന്നു ചൊല്ലും വിധൌ
സത്യേ കല്പിതമല്ലയോ പരമതെ-
ന്നുണ്ടായ്വരും സംശയം.

പ്രപഞ്ചം.

൧൱൬. നിങ്ങടെ തത്വജ്ഞന്മാർ
സ്വപ്നത്തിൽ പോലുമോർത്തിടാത്തവയായ്
ദ്യോവിലുമിഹ ഭുവിലുമു-
ണ്ടനവധി വസ്തുക്കൾ കേൾ ഹൊറേഷ്യോവേ! [ഇം. ത.

൧൱൭. ദുഃഖങ്ങൾ വന്നു വലുതായണയുന്ന നേര-
മുൾക്കാമ്പിലോർക്കമതിഭക്തിയൊടീശപാദം,
സൌഖ്യത്തിലോ മദമിയന്നു വസിക്കു;-മെന്നാൽ
ദുഃഖങ്ങൾ വന്നിടുവതാണു ഗുണം ജഗത്തിൽ. [സ്വ.

൧൱൮. പുഷ്ടശ്രീ പൂണ്ടിടും നല്ലമലതരമഹാ.
കാന്തിയേന്തുന്നൊരത്യുൽ-
കൃഷ്ടം രത്നൌഘമാഴിയ്ക്കടിയിലിരുളിലാ-
ഴത്തിൽ വാഴുന്നിതേറെ;
കഷ്ടം! വൻഘോരദുർഗ്ഗാടവികളിലതുപോൽ
പൂക്കളോട്ടല്ല പൂക്കു-
ന്നിഷ്ടം തൽസൌരഭം നിഷ്ഫലമഥ മരുഭൂ-
വായുവിൽ പോയിടുന്നു. (ഇം. ത.)

ഭക്ഷണം.

൧൱൯. സരസവിരസഭേദം പോകൊലാ ഭക്ഷണാർത്ഥം;

വിരസസരസമേഹേ പോയിടാം കന്ന്യാർക്കു;
വിരസവിരസമേഹേ ക്ഷുത്തിലും പോയിടൊല്ലാ;
സരസസരസമേഹേ തന്നെ പോയിടവേണം.

൨൩൩. പൂർത്ത്യാ വിൺമൂത്രമൂന്നാ ഹൃദയമമലമായ്
ദോഷവും സാദ്ധമായി-
ട്ടൂദ്ധാതാം തേട്ടലിന്നായ് പവനനനുസരി-
ച്ചീടവേ ക്ഷുത്തിനാലേ
ഉൾത്തീ കത്തിശ്ശരീരം വിശദകരണമായ്
ലാഘവം പൂണ്ടിട്ടമ്പോ-
ളുൾക്കൊണ്ടീടേണമന്നം വിധിനിയമിതു; മ-
ക്കാലമാണിഷ്ടമേററം.

ഭാര്യ.

൨൩൫. ശീലഭാരമെഴും ഭാര്യാ, പുഷ്പഭാരമെഴും ലതാ,
അർത്ഥഭാരമെഴും വാണിയിവ വൈശിഷ്ട്യമാർന്നിടും.

൨൩൬. അമൃതം സൽഗുണാ ഭാര്യ; യമൃതം ബാലഭാഷിതം;
അമൃതം രാജസമ്മാനം;-മമൃതം മാനഭോജനം.

൨൩൭. ഭാര്യയുണ്ടാവതുവരെപ്പാതി വസ്തുവതാം പുമാൻ;
ശിശുക്കളില്ലാത്ത ഗൃഹം ശ്മശാനസമവും ദൃഢം.

൨൩൮. അനുകൂലാ വിമലാംഗീ
കുലജാ കുശലാ സുശീലയെന്നേവം
അഞ്ചുലകാരം ചേന്നൊരു
ഭാര്യയെയതിപുണ്യവാൻ ലഭിക്കുന്നു.

൨൩൯ ദേഹപോഷണമതിന്നു തള്ളയാം;
ദേഹതോഷണമതിന്നു ഭാര്യയാം;
ദേഹഭൂഷണമതിന്നു വിദ്യയും;
ദേഹശോഷണമതിന്നു ചിന്തയും.

൨൪൦. ബിലത്തിന്നകത്തും പുറത്തുംവസിക്കും
മഹാസപ്പമാർജ്ജാരകന്മാക്കു മദ്ധ്യേ
അകപ്പെട്ടൊരാഖുപ്രവീരന്നു തുല്യം

## ഭയപ്പെട്ടിട്ടും ഭാഗ്യ രണ്ടുള്ള മത്ത്യൻ.

### ഭൂഗോളം.

൨൫. ദൂരാൽ വന്നണയുന്ന കപ്പലിന്നേഴം
നല്പാമരം മുൻപില-
ത്തീരേ നിന്നിഹ കണ്ടിടാമഥ ശുഭേ!
കാണാം ക്രമാൽ കപ്പലും;
ആരോമൽക്കളവാണി! നമ്മൾ നിവസി-
ച്ചീടും മഹിക്കുള്ളൊരാ-
കാരം പാരമുരുണ്ടതെന്നതിതിനാ-
ലോക്കാം വിതക്കം വിനാ. (കാ. യാ.)

൨൬. നീക്കം വിട്ടൊരഹസ്സിലൊന്നു തിരിയു-
ന്നിബ്ഭൂമിഗോളം മഹാ-
ശക്ത്യാ താ;—നതുകൊണ്ടു രാത്രി പകലും
സവ്ത്ര ചേരുന്നെടോ!
പാക്കിൽ ഭൂമിയിതിന്റെ നേർമറുപുറ-
ത്തായിട്ടു മേവും നര-
ന്മാക്കി "പ്പശ്ചിമദിക്കിൽനിന്നിഹ ഭവി-
ച്ചീടുന്നസൂര്യോദയം.„

൨൭. ചുഴലവുമൻപതുനാഴിക
വിസ്താരം വായുവുണ്ടു മേദിനിയിൽ;
അതുവരെയുള്ള പദാത്ഥ-
വ്രജവും മഹിയോടു ചേൻ ചുററുന്നു. (സ.പ.)

൨൮. ഇബ്ഭ്രമണത്തൊടു കൂടിയൊ-
രബ്ദംകൊണ്ടീ മഹാമഹീഗോളം
അറിക മഹത്തമമാകും
ദിനകരഗോളത്തെയൊന്നു ചുററുന്നു. (സ.പ.)

൨൯. എണ്ണാനെത്താതവണ്ണം ബത! ബഹുബഹുദൂ-
രാന്തരത്തെക്കടന്നീ
വിണ്ണിൽ കാണുന്ന ഗോളാവലി നിയതമതേ
ദൂരവൃത്തത്തിലേററം

തിണ്ണം ചുററുന്നതേക്കാൾ മററിയനുദിനമി-
ങ്ങൊന്നു ചുററുന്നതത്രേ
നണ്ണുമ്പോൾ സംഭവിക്കാവതു ദൃഢമിതറ;മ-
ററേതു ദുസ്സാധമല്ലോ. (സ.ം.

മഞ്ഞ്

൨വെ. ഉത്ഥാനസ്ഥാനമാൻതെള്ളൊരു ജലമുറയും
ശീതമുണ്ടായിട്ടുമ്പോൾ;
മെത്തീടും ചൂടു തട്ടംപൊഴുതിലുടനലി-
ഞ്ഞൊക്കവേ നിർഗ്ഗമിക്കും;
ഇത്ഥം പ്രാലേയമേറും ചില മലകളിൽനി-
ന്നുത്ഭവിക്കുന്നൊരാററിൽ
കാണും വേനൽക്കു വെള്ളം പെരുകിയൊഴുകമ-
ത്തിരഭാഗങ്ങൾ തിങ്ങി. (സ.ം.

മദ്യപാനം.

൨ൻ. ദേവീപ്രീതി വരുത്തുവാനിതധികം
നന്നെന്നു തന്നല്ലപ-
ണ്ടാവിർമ്മോദമിതാസ്വദിച്ചു മഹിത-
ശ്രീരേവതീകാന്തനും
ഏവം ചൊല്ലി മദം കലൎന്നനുദിനം
മദ്യം സ്വദിക്കുന്ന ദുർ-
ഭാവം താൻ "രസമെന്നുറച്ചു സരസ-
ന്മാൎക്കിന്നു ക്രൂപ്പുന്നു ഞാൻ.,,

൨വ്യം. തീരെത്തീരും സ്വബോധം, വിവിധദുരിതകൃ-
ത്യങ്ങൾ നിത്യം ഭവിക്കും,
ദാരിദ്ര്യം വന്നുകൂടും, സകലരുമൊരുപോൽ
നിന്ദചെയ്യും നിതാന്തം,
ആരോഗ്യം സൌഖ്യമോജസ്സിതുകൾ സപദി തീർ-
ന്നീടുമിത്യാദിയായു-
ള്ളോരോ ദോഷം നിനച്ചാലഹഹ! മദിര സേ-
വിക്കുവാനാൎക്കു തോന്നും? (സ.ം.

## മരണം.

൨൱൮. ബന്ധുവിൻ മരണത്തിങ്കൽ ദുഃഖിക്കുന്നിതു മാനുഷർ;
കാലന്തന്നെ ഗ്രസിക്കുന്നതാലോചിക്കുന്നതില്ലഹോ!

൨൱൯. ശരീരികൾ ദിനംതോറും മരിക്കുന്നതു കാൺകിലും
ശേഷം പേർ നിജദേഹത്തെ നിത്യമായ്ക്കരുതുന്നഹോ!

൨൱൰. പെട്ടെന്നുണ്ടായതായ് സ്വാന്തം പൊട്ടുമാറതിയായിട്ടും
മഹാമോദം മഹാദുഃഖമിവയാൽ മൃതി വന്നിടാം. സ

൨൱൰൧. അരികേ മരണം നിത്യം
മരുവുമ്പോളെന്തു മർത്ത്യനിഹ സൌഖ്യം;
കടുവാ മുന്നിലിരിക്കെ-
പ്പശുവിനു രുചി പുല്ലതിങ്കലുണ്ടാമോ?

൨൱൰൨. ദാരമൊൻപതെഴുമിശ്ശരീരമാ-
മേയൊരു കംഭമതിലിങ്ങു ജീവനാം
വാരി നില്പതു വിചിത്ര;-മാശു പോയ്-
ത്തീരുമെന്നതു വിചിത്രമായ് വരാ.

൨൱൰൩. ദേഹശക്തിഭരവും പ്രഭുത്വവും
ദേഹികൾക്കു നിഴൽപോലെയസ്ഥിരം;
ഒന്നുമില്ല വിധിയെത്തടുക്കുവാൻ;
വന്നിടുന്നു മൃതി ഭൂമിപാലനും. (ഇം തി.

൨൱൰൪. ഒട്ടേറെനാൾ നില വിളിച്ചു കരഞ്ഞു ഖേദ-
പ്പെട്ടാലുമിങ്ങു വരികില്ല മരിച്ച മർത്ത്യൻ;
ഊനം നമുക്കുമതു താൻ ഗതി; വാഴ്‌വു തുച്ഛം;
ദാനാനുഭോഗസുഖമാണ്ടു വസിച്ചുകൊൾക. (ത. തി.

൨൱൰൫. ശാസ്ത്രം പാർക്കിലനന്തമാം; സമയമോ
പായുന്നു വേഗത്തൊടി;-
ഗ്ഗാത്രത്തിൽ ബഹുധൈര്യപുഷ്ടിസഹിതം
മേവുന്നതെന്നാകിലും
നിത്യം ഹന്ത, പൊതിഞ്ഞ വാദ്യമതുപോ-
ലാഹാ! ശ്മശാനസ്ഥല-
പ്രസ്ഥാനത്തിലെഴുന്ന ശബ്ദമതുതാൻ

ന്യൂനം മൃഷാമനീതേ. ഇം. ന.

൨൰൫. ഓരോരോ ദിവസങ്ങളാലോ പാകമുളവായ്
തീരുന്ന ഘോരമതില്ല-
ല്ലോ,-രാൽ പറന്നന്നയുന്ന ഘോരതരമാ-
യിട്ടുന്നൊരാ മൃത്യുവാം;
നേരേവം നിരൂപിച്ചു നല്ലറിവിയാൻ
താനെന്നു മാലോകരെ-
ല്ലാരും ചൊൽവതിനുള്ള കൃത്യ "മതിനാ-
ണോർക്കേണ്ടതെല്ലാവരും".

൨൰൬. ഇല്ലോത്താൽ മൃതി;-യപ്രകാരമിവിടെ-
ത്തോന്നുന്നതെന്നെന്നാലും
ചൊല്ലീടാം;-ഒരു മാററമായതു; നശി-
ച്ചീട്ടുന്നൊരീ ജീവിതം
ചൊല്ലേറുന്നൊരു ദിവ്യ സൌഖ്യവസതി-
ക്കാസന്നഭൂവാണ;-തിൽ
ചെല്ലാനുള്ളൊരു മാർഗ്ഗമിങ്ങു മൃതിയെ-
ന്നോതുന്ന സാധാരണം. ഇം. ക.

൨൰൭. കാലൻ കോപമിയന്നു വന്നു കയറാൽ
പെട്ടെന്നു കെട്ടീട്ടുമ-
കാലത്തിങ്കലണഞ്ഞിടുന്നു മൃതിയെ-
ന്നോതുന്ന സാധാരണം;
കാലാവധാനസമേതനായൊരു പുമാ-
നാണോ? പുരാണങ്ങളിൽ
കാലത്തെച്ചിലർ കാലനെന്നുചിതമായ്
ബന്ധിച്ചു വർണ്ണിച്ചതോ? (ആ. ചി.)

൨൰൮. സൂര്യൻതന്നുടെ സൂനവാണു സമന-
സ്സാകുന്നൊരക്കാലനെ-
ന്നാര്യന്മാരതിദീർഘദർശികൾ പറ-
ഞ്ഞിട്ടുണ്ടതിസ്പഷ്ടമായ്;
കാര്യം നേരതു; രാത്രിയും പകലുമു-
ണ്ടാകുന്നതോർക്കുമ്പൊഴ-
സ്സൂര്യൻ കാലമതിനൊഴും ജനകനാ-

ണൊന്നും വരുന്നില്ലയോ? (ആ. ചി.

൧൩൨. ഓരോരോ ദിനമായ നാഴ്വുകൊ-
ണ്ടായുർക്രമത്തിന്നൊഴും
വേരോരോന്ന മുറിക്കയും, സമുചിതം
വീക്ഷിച്ചുടൻ ശിക്ഷയെ
ആരോ ദുഷ്മതിയായവന്നരുൾകയും
പൊള്ളുന്നിയെ ചെയ്കയാൽ
നേരോടന്തകദണ്ഡധാരിതയുമി-
ക്കാലത്തിലാവില്ലയോ? (ആ. ചി.

൧൩൩. പൊക്കം പൊന്മണിനിത്യദീപ്തിയിവയാൽ
പേരാന്ന താരേശനെ-
ച്ചിക്കെന്നേറ്റമധഃകരിച്ചധികമാ-
മൌഞ്ജ്വല്യഭാരത്തൊടേ
നിൽക്കും വെൺകല്ലിമേടമേൽ മണമെഴും
പൂമെത്തയിൽ പള്ളികൊ-
ണ്ടുൾക്കാമ്പിൽ സുഖമേന്തിടും നൃപതിയും
നിത്യം വസിക്കുന്നിതോ? (ആ. ചി.

൧൩൪. പാരംനീളമിയന്ന നൽക്കുടുമയും
നാരംഗചാരുപ്രഭാ-
പൂരം ചേൎന്ന തനുപ്രഭാവവുമലം
നീരന്ധ്രരോമാഭയും
സാരം യൌവനമാമവസ്ഥയകലും
നേരം നശിക്കും; പരി-
വാരം രോഗസമൂഹമാൎന്ന വരും
ഘോരാം ജ്വരാൽ മൃത്യുവും. (ആ. ചി.

൧൩൫. ഒന്നിനാം വഴിപോലെ പാൎക്കിലണുവും
നാശം ഭവിക്കുന്നതി-
ല്ലെ;-ന്നാൽ വൃദ്ധിയുമില്ല; പിന്നെ വിവിധാ-
വസ്ഥാവിശേഷങ്ങളാൽ
ഒന്നൊന്നായിഹ മാറിമാറിയഖിലം
കാണുന്നതാണൊന്നു താൻ

നന്നായിന്നറിയുന്നതുണ്ടു ചില ധീ-
രന്മാർ മഹാന്മാർ ഭുവി (ആ. മി.

൯൭. പാനംചെയ്യുകനെപ്പാഞ്ജലധിയു; മെതിരായ്
സ്വർഗ്ഗമുണ്ടാക്കിയന്യൻ;
നൂനം ശസ്ത്രങ്ങളസ്ത്രങ്ങളുമൊരു വടിയാ-
ലേകനില്ലായ്മ ചെയ്തു;
ആലോചിച്ചീടിലാരിന്നവരൊടു കിടയാം
ദേവദേവസംഘേ?
കാലൻ കീടങ്ങളെപ്പോലവരെയുമെളുതായ്
ഹന്ത! നിർദ്ധൂളിയാക്കി. (ശാ. ലി.

൯൮. എന്തോന്നാശ്രയിച്ചാൽ മരുവതിന്ന ബലം?
പാർക്കിലീ മെയ്ക്കരുത്തോ
ബന്ധുശ്രീയോ മിടുക്കോ പെരുകിന ധനമോ
ഹന്ത! വൈദുഷ്യമോ താൻ?;
അന്യശ്വാസത്തെയോ നാമിഹ വിട്ടുവതുപാ-
ന്ത്യത്തെയോയെന്നു ചിത്തേ
ചിന്തിക്കുമ്പോൾ മറന്നീശനെയൊരു നിമിഷം
പോലുമേ വാഴുമോ നാം? (ശാ. വി.

൯൯. മോഹിക്കത്തക്ക വംശോന്നതിനാരി, പുനരു-
ദ്യൽപ്രതാപപ്രഭാവം,
ദേഹത്തിൻകാന്തി സമ്പത്തുകളിവ തരുമാ-
ഡംബരം താനശേഷം
ഹാഹാ! നീക്കാവതല്ലാത്തൊരു ദശയതിനെ-
ക്കാത്തിരിക്കുന്നു; പാർത്താൽ
മാഹാത്മ്യത്തിൻെറ നാനാപദവി ചുടലയിൽ
ചെല്ലുവാനുള്ളതത്രേ. (സ്ര. ധ.

൱൦൦. നൂറാണ്ടായുസ്സു മർത്ത്യർക്കിഹ നിയതം; -മതിൽ
പാതിയും രാത്രിയിങ്കൽ
തീരുന്നു; പാതി പിന്നിടതിലധ കഴിയും
ബാല്യവാർദ്ധക്യകാലേ;
ശേഷം രോഗസേവാദിയാൽ തീർന്നിടുമുടനപാദ

രോഗമൃത്യാൎത്തിയോടും
നീരോളംപോലെഴും ജീവിതമതിലിവിടെ
പ്രാണികൾക്കെന്തു സൌഖ്യം?

മഴവില്ല്.

൧൦൮. അഴകുള്ളമുകുളങ്ങളിലെതിർ-
വഴി നല്ലൊരൎക്കരശ്മി നിഴലിച്ചാൽ
മഴവില്ലുണ്ടാ;-മതിന്നട-
നഴിചില്ലാതാവതിന്നു കഴിവില്ലാ. സാ.

മാതാവ്.

൧൦൯. വളരെക്കാലമേ തന്നാലേററം ലാളിതനായിട്ടും
മകന്റെ മൃത്യുദുഃഖങ്ങൾ കാണാതുള്ളവൾ ധന്യയാം.

൧൧൦. ഇല്ല മാതൃസമം ദൈവ;-മില്ല താതസമൻ ഗുരു;-
കൎമ്മണാ മനസാ വാചാതൽപ്രിയംചെയ്കസന്തതം.

൧൧൧. പെററീടുമ്പൊഴുതുററൊരാൎത്തി രുചികേ-
ടും ദേഹശുശ്രൂഷതാപവും
പററിടട്ടൊരു വത്സരം മലഭരം
പേറുള്ളൊരസ്വസ്ഥ്യവും;
മൂറും ഗൎഭരാൎത്തിയൊന്നിനു മഹാ-
നെന്നാകിലും നന്ദനൻ
പററാ പ്രത്യുപകാരമേകുവതിനാ;
മാതാവിനെക്കൈതൊഴാം.

മിത്രം.

൧൧൨. ഹിതനാം രിപുവുംമിത്ര, മഹിതൻ ബന്ധുവും രിപു;
അഹിതം ദേഹജം രോഗം, ഹിതമാരണ്യമൌഷധം.

൧൧൩. പലവിധമുള്ളൊരു ഭേദം
കലരും നൽപ്രേമരേഖകളെ
ഉലകിതിൽ മറവാം ശാണോ-
പലമതിലത്രേ പരീക്ഷണംചെയ്വൂ.

൧൧൪. പ്രത്യക്ഷമായി പ്രിയമേററമോതി-
പ്പരോക്ഷമായ് ദൂഷണമാചരിക്കും

സുഹൃത്തിനെദ്ദൂരെ വെടിഞ്ഞിടേണം
മുഖത്തു പാലൊന്റ വിഷക്കുടം പോൽ.

൧൦൯. നിറവിയലിന മെച്ചം ചേൎന്ന നല്ലോൎക്കു തെല്ലും പ-
കറവൊരു പൊഴുതുണ്ടാകില്ല തെൻപാടിനാലെ;
പിറയകലെയിരുന്നാലൊന്നിച്ചേർ വരുന്നും
മറവിലുമകളീടുന്നാമ്പലിന്നിമ്പമൻപിൽ.

൧൧൦. മദ്ധ്യാഹ്നത്തിന്റെ മുൻപിലുള്ള നിഴൽപോ-
ലാരംഭകാലത്തു താ-
നത്യന്തം വലുതായ് ക്രമേണ കുറയും
ദുഷ്ടന്റെ സൌഹൃദം;
മദ്ധ്യാഹ്നത്തിന്റെ പിൻപിലുള്ള നിഴൽപോ-
ലാരംഭകാലത്തിലി-
ങ്ങത്യന്തം ചെറുതായ് ക്രമേണ വലുതാം
സത്തുക്കൾക്കു സൌഹൃദം.

൧൧൧. ഒന്നിച്ചാരാൽ വസിച്ചും കളികളൊടു കളി-
ച്ചും ഹസിച്ചും കഥിച്ചും
നന്ദിച്ചും വിശ്വസിച്ചും സുബഹു പരിചയി-
ച്ചുള്ള മർത്ത്യങ്കൽനിന്നും
കുന്നിച്ചീടും പ്രിയത്വം കലരുമൊരു മന-
ത്താർ പരം വേർപെടുത്താൻ,
നിന്ദിച്ചീടേണ്ട ദൌഷ്ട്യം പെടുകിലുമൊരുവ-
ന്നാവതോ ചാവതോളം?

മൂഢൻ.

൧൧൨. മൂഢന്നു വിദ്യ വിഷമാം; മജീൎണ്ണേ ഭോജനം വിഷം;
വിഷം സഭ ദരിദ്രന്നു; പരസ്ത്രീ ബലവാന്നു വിഷം.

൧൧൩. വാനരന്മാരുടെ വിവാഹത്തിൽ ഗൎദ്ദഭം തന്നെ ഗായകൻ,
അവർതമ്മിൽ പുകഴ്ത്തുന്നിതഹോ! രൂപമഹോ! സ്വരം.

൧൧൪. ഉന്നതപദവിയിലല്പൻ
ചെന്നാലുടനേ പതിക്കുമെന്നോതി
കുന്നിൽ ചേൎന്നൊരു ശീകര-
വൃന്ദം വീഴുന്നു മന്ദവായുവിനാൽ.

൱൮൰൪. അനവധി ശാഖകളോടേ
വനമതിൽ നിൽക്കുന്നതല്ല മരമോർത്താൽ;
സദയതിൽ വായിപ്പതിവും
ഹിതമറിവതില്ലും വിമൂഢതനാണു മരം. (ത. ത.

൱൮൰൫. നല്ലൊരു മയിലാട്ടം ക—
ണ്ടതിനൊട്ടു സമമായ് തെളിഞ്ഞു വാങ്കോഴി
പൊല്ലാച്ചിറക വിടർത്തി-
ട്ടാടുന്നിതു മൂഢഗതിയുമീവണ്ണം. (ത. ത.

൱൮൰൬. തവളകൾ കളകളബഹളം
ലഹളകൾ കൂട്ടുന്ന മേഘകാലത്തിൽ
കുയിലുകൾ മൌനം വഴിപോ-
ലിയലുകയോർത്താലതിവ യുക്തം താൻ.

൱൮൰൭. ഗാത്രത്തെ നൽപ്പൊന്മയമാക്കിയാലും
കൊക്കിങ്കൽ മാണിക്യമമർത്തിയാലും
പത്രങ്ങൾതോറും മണികെട്ടിയാലും
കാകന്നു ഹംസപ്രഭ സംഭവിക്കാ.

൱൮൰൮. നിറയും മദമോടു താൻ മഹാനാ-
ണറിയും സർവ്വമെന്നു നാണമെന്ന്യേ
പറയുന്നവനില്ല പൂർണ്ണബോധം;
"നിറകുംഭങ്ങൾ തുളുമ്പുകില്ല നൂനം."

൱൮൰൯. കാകേ! കരഞ്ഞിടുക നീ; തവ കുററമേതും
ചൊൽക്കൊമ്പൊളില്ല; വിധി തന്നെ വിഗർഹണീയൻ;
വാക്കിന്നു മാധുരിയെഴും കുയിലോടു നിന്നെ-
ച്ചേർത്താക്കില്ല മാവിലവനിങ്ങനെ ചേർത്തുവല്ലോ.

൱൯൰. കൊക്കും പിളർന്നു പരുഷധ്വനി പൂണ്ട കാകൻ
ദിക്കെങ്ങുമുണ്ട; ചെവിനൊരിക്കലുമില്ല തൃപ്തി;
അക്കഞ്ജസന്തതിയിൽ വാണതിതൃപ്തിയെന്നും
കൈക്കൊണ്ടിടുന്നു കളകോമളമായ ഹംസം.

൱൯൰൧. ബോധിപ്പിക്കാം സുഖമൊടറിവി-
ല്ലാതെയുള്ളോരെ നന്നായ്;
ബോധിപ്പിക്കാമതിസുഖമൊടേ

നല്ല സാരജ്ഞതരവും;
ബോധം പെററുള്ളതിലതിമദം
പൂണ്ട ദുർബ്ബുദ്ധിതന്നെ-
ബോധിപ്പിക്കുന്നതിന്നു വിധിയും
തെല്ലുമാളല്ലന്തനം.

൩൨. ഒററക്കണ്ണു നിനയ്ക്കിലോ സഹജമാ-
യിട്ടും വിവേകം പാരം;
മറെറക്കണ്ണറിവാൻ സത്തുക്കളുമാ-
യൊത്തുള്ള സംസർഗ്ഗമാം
ഉറെറാരി നയനങ്ങൾ വിട്ട പുരുഷൻ
ലോകത്തിലന്ധൻ ധ്രുവം;
തെറെറതെങ്കിലുമാചരിക്കിലവനിൽ
പററില്ല കുററം സഖെ!

൩൩. മററുള്ളോരിൽ വിളങ്ങിടും ഗുണഗണം
കാണ്മീലഹോ! ലോക,മ-
ക്കുററം ലേശവുമില്ലയെങ്കിലുടൻ
കാണുന്നോരുണ്ടാളവും;
തെററീടാതിതു തൻകലോ ദൃഢതരം
നേരെ മറിച്ചായ്വരും;
മൂററം മൂഢതയാകുമഞ്ജനമതിൻ-
മാഹാത്മ്യമോർത്താലിദം.

൩൪. കാട്ടിൽ പോയ്ക്കരയുന്നതും കുരുടന-
ക്കണ്ണാടി കണ്ടിട്ടുവാൻ
കാട്ടീടുന്നതുമെണ്ണയിട്ടു ശുനിതൻ-
പുച്ഛം നിവർത്തുന്നതും
നാട്ടിത്താമരയെ സ്ഥലത്തിൽ വളമി-
ട്ടീടുന്നതും മൂഢനെ-
പ്പാട്ടിൽ ചെന്നു ഭജിക്കയെന്നതിഹ യാ-
തൊന്നാണതായ് വന്നിടും.

൩൫. വാചാലൻെറ വചസ്സിലും സുകവിതൻ-
ഭാഷാമൃതത്തിങ്കലും

സ്വല്പപ്രജ്ഞരെയെല്ലാം ജനത്തിന രസം
തുല്യം നിനച്ചീടുകിൽ;
പോരാതന്മാക്ക വനത്തിലകമെന്തരി-
ക്കൂട്ടങ്ങൾ ശബ്ദത്തിലും
ചൊല്ലേറും കുയിലിന്റെ ശബ്ദമതിലും
തുല്യാ മനോവൃത്തി താൻ.

൩൨൫. ശങ്കിക്കാതിഹ കാക! നീ മധുവൊലി-
ത്തേന്മാവിൽ വാണീവിധം
'ക്രോംക്രോ,മെന്ന കരഞ്ഞിടായ്ക; കുയിലെ-
ന്നോൎത്തിടുവൻ നിന്നെ ഞാൻ;
താൻ കൂടും സ്ഥലവൈഭവാൽ ഗുണമെല്ലാം;
നേപാളഭൂപാലിക-
ത്തിങ്കൽത്തങ്ങിന പങ്കവും കരുതിടും
കസ്തൂരിയെന്നാരുമേ.

൩൨൬. ഘ്രാണിച്ചുംമുത്തിയുംപിന്നെയുമുടനവലേ-
ഹിച്ചുമേറെം ചവച്ചും
നാണിക്കാതുറ്റ വൈരസ്യമൊടു ഭുവി കള-
ഞ്ഞെന്നതിൽ കേണിടൊല്ലാ;
ചേണേറും രത്നമേ! നിന്നുടെയകമതു ക-
ണ്ടീടുവാൻ കിശന്മ-
ക്കോണാൽ നിന്നെപ്പൊടിക്കാഞ്ഞതു പരമുപകാ-
രം നിനക്കെന്നറെയ്ക.

൩൨൭. കിട്ടീടും ഭോജ്യമെല്ലാമനുദിനമൊരുപോൽ
ഭുക്തിചെയ്യുന്നു, വെള്ളം
മുട്ടാതുൾക്കൊണ്ടിടുന്നു, നിശകളിൽ നിയതം
നിദ്രയും ചെയ്തിടുന്നു,
തിട്ടം പോററുന്നു കുഞ്ഞുങ്ങളെ, യബലകളോ-
ടും രമിക്കുന്നു, ബോധം
തട്ടാത്തുള്ളോർ നിനച്ചാലിഹ ഭുവി മൃഗപ-
ക്ഷ്യാദിയോടൊക്കുമല്ലോ. (ശാ. വി.

൩൨൮. പൊട്ടിപ്പായും മദാംഭസ്സരിലിളകിയളി-
ശ്രേണി ചേരുന്ന ദന്തി-

ശ്രേഷ്ഠന്മാർ യാതൊരേടത്തധികഭയവശാൽ
ശക്തിയാന്നില്ലരെ.ട്ടും;
ഒട്ടേറം മുകതയുള്ളഗ്ഗുഹയതിലിഹ സിം-
ഹം മരിച്ചോരു നേരം
പെട്ടെന്നങ്ങൊത്തുകൂടിക്കുവനരിനിര ക്രൂ-
കന്നിതാശ്ചര്യമത്രേ.

൮൮൦. നീയാർ ചെങ്കണ്ണ?;—നന്നം; തവ പുരമെവിടം?;
മാനസം; മാനസത്തിൽ
ചൊല്ലെന്തോന്നുണ്ടു?; പൊൻതാമരകളമൃതി-
ന്നൊക്കുമംഭസ്സുമുണ്ടു്;
പിന്നെന്തോന്നുണ്ടു?; വാനോർയുവതികൾ വിലസും
രത്നഭൂവുണ്ടു;—തെല്ലാം
പോട്ടേ, നത്തയ്ക്കയുണ്ടോ?; നഹി; യദി ബഹുനി-
സ്സാരമെന്നാർ ബകങ്ങൾ.

മോക്ഷം.

൮൮൧. ശമം വിചാരം സന്തോഷം സാധുസംസർഗ്ഗമിങ്ങനെ
ദ്വാരപാലകർ നാലുണ്ടു മോക്ഷദ്വാരത്തിലോക്കണം.

൮൮൨. ബ്രഹ്മത്തെ വഴിപോലുള്ളിലറിഞ്ഞീടുകയെന്നിയേ
കർമ്മമോ പ്രജയോ മറേറാ മോക്ഷസിദ്ധി വരുത്തിടാ.

യശസ്സു്.

൮൮൩. അസ്ഥിഭൂതങ്ങൾകൊണ്ടുള്ള മൂർത്തിതാൻ ക്ഷണഭംഗുരാ;
കീർത്തിയാം മൂർത്തിപാർത്തിടിൽ കല്പാന്താം വരെനിന്നിടും.

൮൮൪. അന്യനിൽ ചേർന്നിടും ലക്ഷ്മി;—യന്യനിൽ ചേർന്നിടും മ
ഹാ.
അനന്യാശ്രയയായ് നിൽക്കും കീർത്തിതന്നെ പതിവ്രതാ.

൮൮൫. എന്തിന്നു രക്ഷിപ്പതനിത്യമാം മെയ്?;
നിത്യം യശസ്സാം;—യതു രക്ഷ ചെയ്ക;
മരിച്ചുപോയീടുകിലും മനുഷ്യൻ
യശശ്ശരീരത്തിൽ വിളങ്ങിടുന്നു.

യുക്തി.

൮൮൬. യുക്തിയുള്ള വചനങ്ങൾ ബാലകനാ

തത്തയോ പാറവല്ലും ഗ്രഹിച്ചിടാം;
യുവതിതന്റിനമൊഴിയെ ഗ്രഹിക്കൊലാ
ദേവദേശികനെരച്ചുവെങ്കിലും.

രാജനീതി.

൩൩൭. സദാചാരങ്ങളെക്കൊണ്ടു പരിശുദ്ധൻ പ്രതാപവാൻ
ധാൎമ്മികൻ നീതികുശലൻ ശോഭിക്കുന്നു മഹീവരൻ.

൩൩൮. അഭ്യസിപ്പിക്കണം ഭൂപനൈശ്വൎയ്യത്തിനു പുത്രരെ;
കുമാരന്മാർ മൂഢരായാൽ കുലമാശു നശിച്ചുപോം.

൩൩൯. നരപതി ധൎമ്മം ചെയ്താൽ
പ്രജകളുമതുപോലെ ചെയ്തിടും ധൎമ്മം;
പാപം ചെയ്കിലുമതുപോൽ;
പ്രജകൾക്കെല്ലാം പ്രമാണമവനീശൻ.

൩൪൦. നല്ലോണം പ്രഭുവിന്നു വേണ്ടതുരചെ-
യ്യാഞ്ഞാൽ സഖാ കുത്സിതൻ;
ചൊല്ലേറും പ്രഭുവും ഹിതങ്ങളനവ-
ത്തിക്കായ്കിൽ നിന്ദ്യൻ ദൃഢം;
എല്ലാനാളിലുമൈകമത്യമൊടു വാ-
ണിട്ടും നൃപാമാത്യരിൽ
കില്ലെന്ന്യേ വിലസുന്നു പൂൎണ്ണതരമായ്
വൻപൊൻതത്ത സമ്പത്തുകൾ.

ലുബ്ധൻ.

൩൪൧. സ്ഫുരിക്കുമത്യന്തധനപ്രഭാവം
ധരിക്കിലും സാധുജനാൎത്തിയിങ്കൽ
ഒരിക്കലും തെല്ലലിയാത്ത മൎത്ത്യ-
"നിരിക്കിലും ചത്തതിനോടുതുല്യം."

൩൪൨. നന്നായ് വേണ്ടവിധം നിബദ്ധതരയാ-
യിട്ടുന്ന തൻമുഷ്ടിയോ-
ടെന്നും കോശമതിൽ കിടക്കും-അതുപോൽ
മാലിന്യമാലംബമാം;
ഇന്നേവം മരുവും കൃപാണകൃപണ-
ന്മാരിൽ ചൊഴിഞ്ഞൊക്കിൽ

ഴേന്നിട്ടന്നൊരു ഭേദമറ്റുത്തരമാ-
മാകാരമാത്രത്തിനാൽ.

൱൪൯. ധാരാളം വേണ്ട സമ്പത്തുകൾ പലവിധമാ-
ണ്ടെങ്കിലും, ശങ്ക കൈവി-
ട്ടാരാനും വന്നിരന്നിട്ടുകിലവനു കൊടു-
ക്കാതെയും തങ്ങളൊന്നും
നേരായ് നിത്യം ഭുജിക്കാതെയുമമരുകിലി-
ങ്ങായവൎക്കും ദരിദ്ര-
ന്മാരായോൎക്കും "നിനയ്ക്കുന്നളവിലിളയിലെ-
ന്തന്തരം ഹന്ത! ചൊൽവാൻ?,,

൱൫൦. നേരത്രേ ശാസ്ത്രമെന്നോൎക്കുകിൽ മുതലഖിലം
യാചകൎക്കായ് കൊടുക്കാം;
നേരല്ലെന്നോൎക്കിലെല്ലാം സുഖമതനുഭവി-
ച്ചീടുവാനായ് ത്യജിക്കാം;
തീരെക്കൈവെച്ചിടാതങ്ങതു പുരമുറിയിൽ
ശ്രദ്ധമായ് സംഗ്രഹിക്കു-
ന്നോരാ വൃത്തിക്കെഴും കാരണമതു നിരൂ-
പിച്ചിട്ടു കാണുന്നതില്ലാ. (ശാ. വി.

വശീകരണം.

൱൫൧. ലോകത്തെയൊരുകൎമ്മത്താൽവശമാക്കാൻകൊതിക്കി
പരനിന്ദയിൽനിന്നിട്ടു നിവൎത്തിപ്പിക്കനാവിനെ. [ലോ

വാക്ക്.

൱൫൨. വാങ്മാധുൎയ്യം സൎവ്വസന്തോഷപാത്രം;
വാക്പാരുഷ്യം സൎവ്വവൈരസ്യപാത്രം;
ചെയ്യുന്നുണ്ടോ കോകിലം നന്മനമ്മിൽ;
ചെയ്യുന്നുണ്ടോ ഗർദ്ദഭം ദോഷലേശം?

൱൫൩. നേരിട്ടെതിൎക്കുമൊരു വാഗ്മിയെയും ക്ഷണത്തിൽ
നേരേയടക്കു, മതുപോലനുകൂലഭാഗേ
ചേരുന്ന മന്ദനെയുമുന്നതനാക്കിവെയ്ക്കും;
സൂരിക്കെഴുന്ന മൊഴിതന്നുടെ മട്ടിവണ്ണം.

൩൪൮. ചേർത്തീടുന്നില്ല മർത്ത്യർക്കഴക വളകളം, നൽ-
ച്ചന്ദ്രതുല്യപ്രകാശം
വീശീടും ഹാരജാലം, കുളി, കുറി, കുസുമം,
കേശമിത്ത്യാദിയൊന്നും;
പാർത്താൽ സംസ്കാരമേറും മൊഴി പരമഴകാം
പൂരുഷൎക്ക;—ന്യഭൂഷാ-
സാരസ്യം സൎവ്വം നശിക്കുന്നു; നിശമിഹ വചോ-
ഭൂഷണം ഭൂഷണം താൻ.

വിദ്യ.

൩൪൯. ഊനത്വം കലരാത്ത വിദ്യ, കുതുകം
ചേൎക്കുന്ന വൃത്താന്ത,മ-
ത്ത്യാനന്ദപ്രദമായിടുന്ന മഹിതം
കസ്തൂരികാസൌരഭം
താനേ മൂന്നിവ തൈലബിന്ദുനികരം
തോയത്തിലെന്നോണമ-
ന്യൂനം താൻ തടവെന്നിയേ ഭുവി പര-
ന്നീടുന്നിതെപ്പോഴുമേ.

൩൫൦. പൊന്നും നന്മണിജാലവും ഭവനവും
ദ്രവ്യങ്ങളും തേടി വ-
ച്ചെന്നാലും നിലനിൽക്കയില്ലവ;-യിതിൽ
സന്ദേഹമില്ലേതുമേ;
മിന്നീടുന്നൊരു വിദ്യകൊണ്ടു വഴിപോ-
ലാൎജ്ജിക്ക പാരം യശ-
"സ്സെന്നെന്നേയ്ക്കുമതൊന്നു തന്നെ നിലനി-
ൽക്കും നീക്കമില്ലോൎക്കുവിൻ.,,

൩൫൧. കാവ്യാസ്വാദേച്ഛയുള്ളോരിഹ കലിസമയ-
ത്തിങ്കലേററം ചുരുക്കം;
താവും ദോഷൈകദൃക്കോടവരിലധികരും
മത്സരഗ്രസ്തരത്രേ;
ദൈവാൽ ശേഷിച്ച സ്വാദാത്മകതയുടയൊ-
രഞ്ചാറു പേരെങ്കിലെന്നും

നിത്യാനന്ദമാരംവനിഷ്ഠാരവർ വരു;-മതിനാൽ
തീന്ന വിദ്യാവിനോദം.

൩൭. ചിന്തിക്കുന്നൊരു നേരം ചിത്തൊട്ടു ഹൃദയ
ത്താരതിൽത്തോന്നുമാറായ്
ചന്തത്തോടെ പഠിച്ചുള്ളൊരു മഹിമയെഴും
വിദ്യയേ വിദ്യയാവൂ;
എന്താണെന്നുള്ള ബോധം ഉരുവിലുമല്ല തൻ-
പുസ്തകത്തിങ്കലും വ-
ച്ചന്തസ്സോഷാൽ വസിക്കുന്നവനെയവനിയിൽ
സൂരിയെന്നാരു ചൊല്ലും?

൩൮. എപ്പോളല്പജ്ഞനായിട്ടധികമദവശാ-
ലന്ധനായ് ഞാൻ ഗജംപോ,-
ലപ്പോൾ സവ്വജ്ഞനാണെന്നകമലരിൽമഹാ-
ഗവ്വം സംഭവിച്ചു;
എപ്പോളോരോന്നു പേരാന്നൊരു വിബുധസമീ-
പത്തിൽനിന്നിങ്ങറിഞ്ഞേ,-
നപ്പോൾ ഞാൻ മൂഢനാണെന്നറിവുടനുളവായ്
ഗവ്വം പോയ് ജ്വരംപോൽ.

വിദ്വാൻ.

൩൯. സൂക്തിരത്നങ്ങൾ വിളയുംസൂരികൾക്കു തൊഴുന്നു ഞാൻ;
യന്മദ്ധ്യഗതമായ് നീചകാചവും പൂജ്യമായിടും.

൪൦. അന്നം താമരയെപ്പോൽ
വിദ്വാൻ വിദ്വാനെയാഗ്രഹിക്കുന്നു;-
കാകൻ ശവമെന്നോണം
മൂഢൻ തിരയുന്നു മൂഢനെത്തന്നെ. (ത. ത.

൪൧. നന്നായാലോചിച്ചാൽ
മന്നനിലും മഹിമബുധനു കൂടുന്നു;
തന്നുടെ ദേശേ മാത്രം
മന്നനു ബഹുമതി, ബുധനു സവ്വത്ര. (ത. ത.

൪൨. കീത്തിയെഴും സുമനസ്സുകൾ
പാത്താലീ രണ്ടിലൊന്നിൽ മരുവുന്നു.

എല്ലാരുടെയും തുറായി,ന-
ത്തല്ലാസ്ഥിൽ കാനനാന്തരംതന്നിൽ.

൧-൫൨. വിഷത്തെയും ചന്ദ്രനെയും ശിവൻപോൽ
ഗ്രഹിച്ചുടൻ ദോഷഗുണങ്ങളും വിദ്വാൻ
പൂൎവ്വത്തിനെക്കണ്ഠതടത്തിൽ നിൎത്തും,
പരത്തിനെത്തൻതലകൊണ്ടു വാഴ്ത്തും.

൧-൫൩. കൈതപ്പൂകത്തുള്ളൊരു ചാരുപുഷ്പം
മണത്തിനാൽ വണ്ടറിയുന്നപോലെ
വിദ്വാൻ പരന്മാരുടെ ഹൃൽഗതത്തെ-
ബ്ഭാവത്തിനാൽത്തന്നെയറിഞ്ഞിടുന്നു.

൧-൫൪. പറഞ്ഞ കാൎയ്യം പശുവും ഗ്രഹിച്ചിടും;
ഹയാദി ഭാരങ്ങളെടുപ്പതില്ലയോ?;
പറഞ്ഞിടാതേയുമറിഞ്ഞിടും ബുധൻ;
പരേംഗിതജ്ഞാനമതിന്നു ബുദ്ധികൾ.

൧-൫൫. ഖണ്ഡിക്കവഹ്നിയതിലിട്ടതിതാപമേററി-
ട്ടുണ്ഡിക്കയെന്നിവയിലില്ലൊരു ദുഃഖവും മേ;
കുന്നിക്കെഴുന്ന കുരുവോടു സുവൎണ്ണമാക-
മെന്നെക്കലൎത്തിയിഹ തൂക്കുവതാണു കഷ്ടം!

൧-൫൬. ഉള്ളിൽ കോപമുദിക്കിലക്കമലജൻ
തണ്ടാർവനത്തിന്നക-
ത്തുള്ളോരന്നമതിൻവിലാസവിഭവം
മാത്രംനശിപ്പിച്ചിടും;
വെള്ളത്തോടു കലൎന്ന പാൽ മുഴുവനും
മാറാതെ വേറാക്കിയും-
ക്കൊള്ളുന്നോരതിനുള്ള കൌശലമവൻ
തള്ളീടുകില്ലേതുമേ.

൧-൫൭. പോകട്ടേ തുരഗാദിവാഹനമതിൻ-
മേലേറി മൂഢവ്രജം;
പോകട്ടേ ധനഹീനരാം ബുധജനം
കാലാൽ നടന്നങ്ങനേ;
കാകന്മാർ വലുതായ പൎവ്വതമതിൻ-
മേലേറി മേവീടിലും

ശ്രീ ചോലും പുളിനത്തിൽ മരുവും
ഹംസാളിയോടൊക്കുമാ

൱൩൰൪. പെട്ടെന്നങ്ങനെ സാഹസത്തിൽ നിപതി-
ച്ചീടാതെ വിദ്വാൻ സദാ
കിട്ടും കാര്യമതിന്റെ തത്ത്വമഖിലം
ചിത്തത്തിലാലോക്യം ക്രമാൽ,
തിട്ടം തത്ത്വമറിഞ്ഞു യുക്തിയൊടനു-
ഷ്ഠിക്കും പ്രമാദം വിനാ,
മുട്ടാതന്യഹിതത്തൊടാത്മഹിതവും
നന്നായ് നടത്തും ദൃഢം.

൱൩൰൫. ശോഭിക്കുന്നില്ല തെല്ലും കരടപടലിതൻ-
മദ്ധ്യഭാഗത്തു ഹംസം;
ശോഭിക്കുന്നില്ല തെല്ലും കുറുനരിനിരതൻ-
മദ്ധ്യഭാഗത്തു സിംഹം;
ശോഭിക്കുന്നില്ല തെല്ലും ഭുവി കഴുതകളിൻതൻ-
മദ്ധ്യഭാഗത്തിലശ്വം;
ശോഭിക്കുന്നില്ല തെല്ലും ജളജനതയതിൻ-
മദ്ധ്യഭാഗത്തു വിദ്വാൻ.

വിധി.

൱൩൰൬. ദീനന്നുണ്ടാക്കിടും ദ്രവ്യം ഭുജിക്കുന്നിതു ഭാഗ്യവാൻ;
രദം ഖേദിച്ചു മർദിക്കും, രസം നാവറിയും സുഖം.

൱൩൰൭. ഗ്രഹിക്കണം വന്നണയുന്നതെല്ലാം;
ത്യജിക്കണം പോവതുമപ്രകാരം;
രസിക്ക ദുഃഖിക്കയുമെന്തിനോർത്താൽ?
വിധിക്കു നീക്കം വരികില്ല തെല്ലും.

൱൩൰൮. നരനൊന്നു നിനച്ചുറച്ചിടുന്നു,
കരുതീടുന്നെതിരായതിന്നു ദൈവം;
വരുവോളമൊരുത്തനും ഗ്രഹിപ്പാ-
നരുതല്ലോ ഭഗവദ്വിലാസകൃത്യം.                (സ്വ.

൱൩൰൯. ഇച്ഛിക്കുമൊന്നിഹ ലഭിപ്പതു വേറെയൊന്നാ-
മിച്ഛിപ്പതും പുനരൊരിക്കലെ ഹാ! ലഭിക്കും,

ഇച്ഛിച്ചിടാത്തതു വരികയൊഴികയെല്ലാ-
മിച്ഛാനുകൂലമഖിലംപ്രഭുവിൻെറതന്നം. (ത. ൻ.

൩൭൦. ശ്രീരാമൻ പോയ് വനത്തിൽ; ബലിനിയമിതനായ്;
പാൎത്ഥരും പൂക്കരണ്യം;
പോരാടിത്തീൎന്നു വൃഷ്ണിവ്രജമഥ; നളനും
രാജ്യവിഭ്രഷ്ടനായി;
കാരാഗാരത്തിൽ വാണാൻ ദശമുഖ,-നടലിൽ
ചാകയുംചെയ്തു;പാൎത്താൽ
പാരാകെക്കാലലീലാവശഗമതു മറി-
ച്ചാക്കുവാനാൎക്കു ശക്യം?

വിനയം,

൩൭൧. സ്വാന്തത്തിന്നററവിനയപ്രദയായ വിദ്യ,
താൻതന്നെയമ്മ തനയന്നു വിഷംകണക്കെ,
ചിന്തും മദം ബത! നരന്നതുള്ളുന്നുവെന്നാ-
ലെന്താണു ചെയ്വു? തെവരോടതു ചൊല്ലിടേണ്ടു?

൩൭൨. വലിപ്പം വന്നീടുന്നതിന്നു കൊതിയു-
ള്ളോരു പുരുഷൻ
കുലുക്കം കൈവിട്ടിട്ടനിശമധികം
താഴണമഹോ!
വലയ്ക്കും ദുൎവാരം മദരമണ-
ഞ്ഞങ്ങനെ സമു-
ജ്ജ്വലിക്കുന്നെന്നാകിൽ കളയണമതു;-
ല്ലെങ്കിൽ വിഷമം. (രാ. മാ.

൩൭൩. ശ്രീ വൎദ്ധിച്ചോരു ഗേഹം, നിപുണത കലരു-
ന്നിന്ദ്രിയൌഘം, ബലശ്രീ
മേവും ദേഹം, നവം യൌവന,മവിരളമാം
ദ്രവ്യമിച്ചൊന്നതെല്ലാം
കൈവന്നുള്ളോരു കാലത്തിലുമിഹ കടലാ-
ടിയ്ക്കൂഴം പൂവിനെപ്പോ-
ലെവൻചിത്തം നമിക്കുന്നിതു വിനയഗുണാ-
ലായവൻ തന്നെ ധന്യൻ. (ശാ. ?

വിവാഹം.

൩൪൮. കുലവും വിദ്യയും പ്രായം ശീലം ദ്രവ്യം സനാഥതാ
ദേശവും ക്രമമായ് നോക്കി വേണം വേളികഴിക്കുവാൻ.

വൃദ്ധൻ.

൩൪൯. എല്ലാരും വൃദ്ധരാമെന്നൊരു വകതിരിവി-
ല്ലാതെ ചോരത്തിളപ്പാൽ
ചൊല്ലാവാക്യം വയസ്സേറിന സുകൃതികളിൽ
ചൊല്ലുവോർമൂഢരത്രെ;
എല്ലാം നന്നായറിഞ്ഞിട്ടുപശമപരിപാ-
കങ്ങളോടീശഭക്ത്യാ
നല്ലാനന്ദാൽ വസിക്കും ശമികടെ ജര-
യ്ക്കും നരയ്ക്കും തൊഴുന്നേൻ.

വ്യസനം.

൩൫൦. വേദശാസ്ത്രപുരാണാദിബോധമല്ല സമർത്ഥതാ,
വരവിങ്കൽ കവിഞ്ഞുള്ള ചെലവില്ലായ്കയാണതു്.

വ്യായാമം.

൩൫൧. ഉന്മേദസ്സുതുടങ്ങി മേനിയിലെഴും
ദോഷങ്ങളെല്ലാം കള-
ഞ്ഞുന്മേഷം ബലവും ദൃഢത്വവുമലം
വ്യാപാരസാമർത്ഥ്യവും
ചെമ്മേ കാന്തിയുമേകിടും മഹിതമാം
വ്യായാമമീ ജീവിത-
ത്തിന്നേലാഗ്രഹമുള്ളവന്നനുദിനം
കർത്തവ്യമത്രേ ദൃഢം. [ല. ക.

ശബ്ദശാസ്ത്രം.

൩൫൨. ശസ്ത്രപ്രയോഗകലയെ ഗ്രഹിയാതെ ഘോര-
യോദ്ധാക്കൾ ചെന്നു രണഭൂമിയിലെന്നപോലെ
ശബ്ദാനുശാസനവിധങ്ങളറിഞ്ഞിടാതെ
വിദ്വത്സദസ്സിലണയുന്നതശക്യമത്രെ.

## ശാന്തി.

൩൬൯. നല്ലോരായസയന്ത്രവൃന്ദമതിനാൽ
ദുർഭേദമാം പാറയും
മെല്ലെ കാൺക പിളൎന്നിടുന്ന തരുവിൻ-
വേരങ്ങു ചേരും വിധൌ;
ചൊല്ലാമമായതുപോലെ ശാന്തതയതാ-
യിട്ടും ഗുണംകൊണ്ടു മ-
റെറല്ലാ ദുൎഘടവും കടന്നു ജയമാ-
ന്നിടാം പ്രയാസം വിനാ. സ.

൩൭൦. അൻപേറും വേദപാരായണമതിലധികം
ശ്ലാഘ്യയുണ്ടാകിലെന്തേ?
മുൻപേ കേൾക്കാത്തതും കേട്ടതിനൊടു സമമാ-
യിട്ടു ബോധിക്കിലെന്തോ?
വൻപന്മാരോടു വാദിച്ചവരെ ലഘുതരം
താൻ ജയിച്ചാലുമെന്തേ?
ശംഭോ! വൈരാഗ്യമോടേ മനുജനു ഹൃദയേ
ശാന്തി വന്നില്ലയെന്നാൽ. (ശാ. വ.

## സംഗീതം.

൩൭൧. പശുവും ശിശുവും പാമ്പും പാട്ടിൻഗുണമറിഞ്ഞിടും;
അതിൻെറ ഗന്ധമില്ലാത്തുള്ളവൻ മനുജഗർദഭം.

൩൭൨. സാക്ഷാൽവാസനയൊന്നുണ്ടു സംഗീതത്തിനു നിൎണ്ണയം
അതില്ലാത്തുള്ള പുരുഷനഭ്യസിക്കിൽ ഫലംവരാ. (സ.

## സജ്ജനം.

൩൭൩. അപകാരശതത്തേയും സ്മരിക്കില്ല മഹാശയൻ;
ഏകമാമുപകാരത്താൽ തന്നെ സന്തുഷ്ടനായിടും.

൩൭൪. മഹാനാത്മജതയാ നിത്യം സാധുവും സരിദീശനാം
ഗോത്രസ്ഥിതിയിളക്കാതെ താഴ്മപൂണ്ടു വസിച്ചിടും.

൩൭൫. നെല്ലിനു വിട്ടൊരു വെള്ളം
പുല്ലിനുമൊഴുകിത്താഴ്വപ്പു നല്കുന്നു;

സല്പുവനായ് പെയ്യും മഴ-
യെല്ലാവൎക്കും ഫലം കൊടുക്കുന്നു. (ശാ. ത.

൩൮൫. ദ്രോഹിപ്പവരേയും ബുധർ
പാലിപ്പോർ ശക്തി പോലെ മൃതിയോളം;
ഛേദിപ്പോൎക്കും മരനിര-
യേകിപ്പോരുന്നു തണൽ പതിപ്പോളം. (ഗ. ത.

൩൮൬. അഞ്ജലിഗതസുമജാലം
മണമിരുകൈകൾക്കുമൊന്നുപോലേകും;
സുമനസ്സുകളുടെ വൃത്തിയ-
താശ്ചൎയ്യം വാമദക്ഷിണാഭേദാ.

൩൮൭. വിധുവോ മധുവോ പിന്നെ-
സ്സുധയോ നിശ്ശേഷവസുധയോ വൃത്ഥം,
ഹൃദയഹരചരിതമിയലും
സുജനം നയനായനത്തിലെത്തീടിൽ.

൩൮൮. അഗുണികളറിയാ ഗുണിയെ;-
ഗ്ഗുണി ഗുണികളിലിങ്ങു മത്സരഗ്രസ്തർ;
ഗുണവും പരഗുണരാഗവു-
മണയും സുജനം ചുരുക്കമോൎത്തോളം.

൩൮൯. ഹിതമേ സുജനവിലോകം,
ഹിതമാണവർചൊല്ലുകേൾപ്പതും പാരം,
ഹിതമവരുടെ ഗുണകഥനം,
ഹിതമവരൊടു ചേൎന്നു വാഴ്വതും നൂനം.

൩൯൦. സജ്ജനസംഗമതരുതേ;
സംഗമിരിക്കിൽ പ്രിയതമങ്ങരുതേ;
പ്രിയതയിലരുതേ വിരഹം;
വിരഹത്തിൽ ജീവിതാശയരുതരുതേ.

൩൯൧. വദനം പ്രസാദസദനം,
സദയം ഹൃദയം, സുധാസമം വാക്യം,
കരണം പരോപകരണം,
പറയുന്നിവ പൂരുഷന്റെ പാരമ്യം.

൱൯൩. ഉപദേശിച്ചീടാതുള്ളിവ്വ–
മുരുഭക്ത്യാ സേവ്യരാണു സത്തുക്കൾ;
അവർതൻസൈരാലാപാവ്വ–
മറിവരുള്ളം ശാന്ത്രമായ് ദ്രവിക്കുന്നു.

൱൯൪. മതി വർഷിക്കുന്നമൃതം;
ഫണി വർഷിക്കുന്നു ഘോരമായ വിഷം;
സുജനം ഗുണമരുളുന്നു;
ദുർജ്ജനമരുളുന്നു ദോഷജാലം താൻ.

൱൯൫. മഹിതം സ്വഗുണം പരനുടെ
കർണ്ണത്തിൽ ചെന്നുചേൎന്നിടുംതോറും
അറിക സുവംശജമാകും
സുജനം വില്ലെന്നപോൽ നമിക്കുന്നു.

൱൯൬. പാത്രത്തെയും സ്നേഹഭരത്തിനേയും
ദശാന്തരത്തേയുമപേക്ഷിയാതെ
എല്ലായ്പൊഴും ലോകഹിതത്തിനായി
മേവും മഹാന്മാർ മണിദീപതുല്യം.

൱൯൭. നിനയ്ക്ക സൂചികെക്കു ഉഗ്രമൂല–
ഭാഗങ്ങൾപോൽ ദുർജ്ജനസജ്ജനങ്ങൾ;
രന്ധ്റത്തെയുണ്ടാക്കിട്ടു മൊന്നു നിത്യം;
ഗുണത്തിനാൽ മററതുടൻ മറയ്ക്കും.

൱൯൮. വാസസ്ഥലം വെടികിലും വ്യസനം മഹാനിൽ
ബാധിക്കയില്ലധമനേയതു വന്നുകൂട്ടും;
രത്നം പയോധിയെ വെടിഞ്ഞു നരേശമൂർദ്ധാ–
വെത്തുന്നിതേ തവളയോ കരടാനനാന്തം.

൱൯൯. പരനുടെ ഗുണലേശം പോലുമുൽകൃഷ്ടമാക്കി–
ക്കരുതിയുമൊരുനേരത്തും കള്ളമില്ലാതെകണ്ടും
ദുരിതനിര വെടിഞ്ഞും ദൈവഭക്ത്യാ വസിക്ക–
ുന്നൊരു സുകൃതിജനങ്ങൾക്കായി ഞാൻ കൈതൊഴുന്നേ
(ൻ (സ.

൨൦൦. പാരം ദ്രവ്യമിരിക്കിലും കുമതിതാൻ
സംസേവ്യനല്ലേതും–മ–

ശ്രേഷ്ഠരാളും ഗുണശാലിയല്പധനനാ-
ണെന്നാകിലും സേവ്യനാം;
ധാരാളം ലവണാംബു ചേൎന്ന കടൽ വി-
ട്ടോട്ടേറെയില്ലെങ്കിലും
ചാരു സ്വാദുരസം കിണററിലിയലും
വെള്ളം കുടിക്കും ജനം.

൪൦൧· വിഘ്നം വന്നിടുമെന്നതോൎത്തധമരാ-
രംഭിപ്പതില്ലൊന്നുമേ;
വിഘ്നംകൊണ്ടിഹ മദ്ധ്യരായവർ മട-
ങ്ങിടും തുടങ്ങീട്ടവർ;
വിഘ്നം വേണ്ടതുപോലെ വന്നിടുകിലും
പ്രാരബ്ധകൎമ്മങ്ങൾ നിൎ-
വിഘ്നം തന്നെ നടത്തു മുത്തമജനം
ശുഷ്കാന്തി കൈക്കൊണ്ടു താൻ.

൪൦൨. ദാനം പാരം മറച്ചാം;—മതിഥി വരികവേ
സംഭ്രമാൽ സൽക്കരിക്കും;
മാനം സമ്പത്തിൽ വയ്ക്കില്ല;—തരകഥ ദൂഷി-
ക്കില്ല;—ഭീഷ്ടത്തെ നല്കി
മൌനം പൂണ്ടീട്ടു;— മോതും സഭയതിലുപകാ-
രത്തെ;—യാസക്തിയേറും
ന്യൂനം ശാസ്ത്രത്തി;—ലേവം ഗുണഗണമെവനു-
ണ്ടായവൻ താൻ കുലീനൻ.

൪൦൩. കഷ്ടം! വായിൽ കടിഞ്ഞാണിടലിൽ മൂതി ഭവി-
ക്കായ്കിലോ ഭാഗ്യമെന്ന-
ല്ലിഷ്ടംപോലാൽ സഞ്ചരിപ്പാനരുതിഹ വലുതാം
ഭാരവും നീ വഹിക്കാ
കഷ്ടിച്ചുവാ പഠിക്കാ കഴുതയൊടുരിയാ-
ടാതെ ഗംഭീരനശ്വ-
ശ്രേഷ്ഠൻ മന്ദം ഹസിച്ചാനധമരിൽ മഹിത-
ന്മാൎക്കു മൌനം പ്രധാനം.

൪൦൪. സൽകീൎത്തിക്കായ് വലഞ്ഞും ചല ചല വലുതാം

ജ്യോലിയാൻറും മഹാന്മാർ
വാഴ്കും ലോകാപവാദാൽ ഭയമൊട്ടമനിശം
പാർത്തിടുന്നാർത്തിയോടേ;
സൽകർമ്മം ദുഷ്ടകർമ്മം ദ്വയമിതിലിളകി-
ട്ടാതെയും ബോധമെന്ന്യെ
യുക്തായുക്തങ്ങളോൎക്കാതെയുമമരുമൊരു-
പ്രാകൃതൻ തന്നെ ധന്യൻ.

൪൦൫. പാരിങ്കൽ ശ്രേഷ്ഠരായുള്ളവരുടെ ചരിതം
ചിന്തചെയ്താൽ, മഹത്വം
നേരേ നമ്മൾക്കമെത്തുന്നതിന്ന കഴിവതാ-
ണെന്നു, മീ ലോകവാസം
തീരുമ്പോളിങ്ങു പിൻപേ നിജനാമയമതാ-
യുള്ള പന്ഥാവുതന്നിൽ
ചാരുശ്രീപാദചിഹ്നങ്ങളെ വടിവൊട്ടു ചേ-
ൎക്കാവതാണെന്നുമോൎക്കാം. ഇം. ത.

൪൦൬. നമ്രത്വത്താലുയൎന്നും, പരഗുണമരുളി-
ത്തൻഗുണത്തെത്തെളിച്ചും,
നന്നായന്യാൎത്ഥമായിട്ടധികതരമല-
ഞ്ഞാത്മകാൎയ്യം വഹിച്ചും,
ഒന്നും മിണ്ടാതെ, നിന്ദിപ്പൊരു ഖലരിൽ മഹാ-
പീഡ ചേൎത്തും വിചിത്രം
മിന്നും കീൎത്ത്യാ വസിക്കും സുജനതതിയെയാ-
രിങ്ങു പൂജിച്ചിടാത്തു?

സന്തോഷം.

൪൦൭. ഗൎഭാവാസത്തിലും വൃത്തി നല്കി മേ ജഗതീശ്വരൻ;
ശേഷവൃത്തിയെ നല്കാസ്സാനവൻ഻ ഹാ! മൃതനായിതോ?

൪൦൮. സന്തോഷമുള്ളവന്നോൎത്താൽ സമ്പത്തുണ്ടേതു ദിക്കിലും;
പാദേ പാദുകയാൎന്നോന്ന പാരെല്ലാം ചൎമ്മസംവൃതം.

൪൦൯. യാചിക്കുമ്പോൾ ദൈന്യം;
കിട്ടുമ്പോൾ ഗൎവ്വമാന്ന സന്തോഷം;
പോകുമ്പോളതിദുഃഖം;

## നിഷ്കാമന്റെ സദാചാരവും സൌഖ്യം.

സന്തോഷം.

൪൧൦. അന്യന്റെ ദാരങ്ങളെ മാതൃതുല്യ,-
മന്യന്റെ വിത്തങ്ങളെ ലോഷ്ടതുല്യം.
മററുള്ള ഭൂതങ്ങളെയാത്മതുല്യം
കാണുന്ന പാണ്ഡിത്യമെഴുന്നധീമാൻ.

൪൧൧. ദൂഷിക്കട്ടേ വിദ്വജ്ജനമിഹ പുക-
ഴ്ത്തട്ടെയഥവാ,
ലഭിക്കട്ടേ പാരം ധനമതി നശി-
ക്കട്ടെയതുപോൽ,
മരിക്കട്ടേയിന്നോ മറുയുഗമണ-
ഞ്ഞിട്ടുമളവോ:
ചരിക്കില്ലാ ധീരൻ നയസരണി വേർ-
പെട്ടൊരടിയും.

൪൧൨. വിദ്യാഭ്യാസമതിങ്കലങ്ങിടവിടാ-
തേറുന്നൊരുത്സാഹവും,
വിദ്വാന്മാരുടെ വേഴ്ചയും, പരവധൂ
വൃന്ദത്തിൽ വൈമുഖ്യവും,
സത്യശ്രീ, സകലേശഭക്തി, രിപുവിൽ
പോലും ഗുണധ്യാനവും
മുത്തോടേ "മമ സംഭവിക്കണമതി-
ന്നരംത്താരിലത്യാഗ്രഹം.,,

൪൧൩. ചെമ്മേ സന്തതമീശ്വരസ്മരണവും
മററുള്ള ഭൂതങ്ങളിൽ
സമ്മോദം പര, മാത്മതുല്യമിവ ര-
ണ്ടുണ്ടാകിലെല്ലാവരും
സമ്മാനിച്ചിടുമെന്നുമല്ല ശുഭവും
മെന്മേൽ വരുന്നി;- ത്തരം
സന്മാർഗ്ഗത്തിൽ വസിപ്പവൎക്കു ദുരിതം
തട്ടുന്നതില്ലൊട്ടുമേ.

(സ:ാ

൪൧൪. സത്യം നല്ലൊരഹിംസയും കരുണയും

സന്തോഷവും മോദവും
നിത്യം നീതിയുമന്യസ്ത്രീയധനദാ-
രാദ്യത്തിൽ വൈമുഖ്യവും
ഇത്ഥം ചാരുഗുണങ്ങൾ പൂണ്ടുചിതമായ്
കാലം കഴിക്കുന്നതാ-
ണോർത്താലീശ്വരനുള്ള ചാരുകൃപയു-
ണ്ടായീടുവാൻ കാരണം. (ലേ. ക.

൪൧൭. പാരാകെപ്പരിചോടു പാർത്തു പരിപാ-
ലിക്കും മഹാശക്തിയി-
ങ്ങാരായാലുമമന്ദപാപനിര ചെ-
യ്യുന്നാൽ സഹിക്കാ ദൃഢം,
നേരായിങ്ങനെ കണ്ടറിഞ്ഞിഹ സദാ-
ചാരത്തിൽ വർത്തിച്ചിടും
ധീരന്മാരുടെ "ചിത്തകാമ്പിനനിശം
ചെയ്യുന്നു ഞാൻ വന്ദനം.„

൪൧൮. വീണ്ടും ലോകങ്ങളേലുന്നൊരു കൊടിയ തമ-
സ്സൊക്കെ നീക്കുന്ന ദാക്ഷ്യം
വേണ്ടുംപോൽ പൂണ്ട ഗോസഞ്ചയമൊടുമിഹ സ-
ർവ്വജ്ഞനേത്രത്വമാർന്നും
കൊണ്ടാടേണ്ടും പ്രഭാവത്തൊടു വിലസുകിലും
ഹാ! തമസ്സംക്രമത്താ-
"ലുണ്ടാകും ചെററു കുററം ചിലസമയമഹോ!
സൽപഥേ നില്പവർക്കും.„

൪൧൯. ഭാര്യാ, ഭോജ്യം, സുതന്മാർ, ശയന, മണിമയീ-
ഭൂഷണം, വസ്ത്രമെന്നീ-
യോരോന്നും മർത്ത്യനിച്ഛിച്ചിടുവതി;-തരുതെ-
ന്നാരഹോ! ചൊല്ലിടുന്നു?;
എന്നാലിച്ചൊന്നവയ്ക്കുണ്ടിഹ നിയമമതൊ-
രൊന്നു;- തിന്നും വിരോധം
തോന്നീടുന്നെന്നുവന്നാലതിനു മുതല-
ക്കാരനക്കൈവനത്രേ. (ശാ. വി.

സംസർഗ്ഗം.

൪൧൪. സംസാരവിഷവൃക്ഷത്തിൽ സ്വാദേറും കനിരണ്ടത്രേ,
കാവ്യാമൃതരസാസ്വാദം, സജ്ജനത്തൊടു സംഗവും.

൪൧൫. മണിയാൽ വളയും, വളയാൽ മണിയും,
വിലസുന്നിവയാലധികം കരവും;
കവിയാൽ വിളവും, വിളവാൽ കവിയും,
വിലസുന്നിവരാലധികം സഭയും.

൪൧൬. ശശിയാൽ നിശയും, നിശയാൽ ശശിയും,
വിലസുന്നിവയാൽ പരമംബരവും;
സലിലാൽ കമലം, കമലാൽ സലിലം,
വിലസുന്നിവയാൽ കമലാകരവും.

൪൧൭. ഓമൽപ്രേമരസം കലന്നരികിൽ വ-
ന്നെത്തുന്ന സത്തുക്കളാം
ശ്രീമാന്മാരില്ലു,മപ്രകാരമധികം
ജൃംഭിച്ച ഡംഭത്തൊടേ
കാമം മത്സരമാന്നു തന്നൊടു കയ-
ത്തീടും ഖലന്മാരിലും
ധീമാൻ നല്ല വിവേകസാരമൊരുപോ-
ലേകുന്നിതാകുന്നപോൽ. (സ-

൪൧൮. ബുദ്ധിക്കുള്ളൊരു ജാഡ്യമൊക്കെയകലും,
സത്യം സദാ ചൊല്ലിടും,
സിദ്ധിക്കും ബഹുമാന,മൂററ ദുരിത-
ക്കൂട്ടങ്ങൾ നഷ്ടങ്ങളാം,
വദ്ധിക്കും വലുതായ കീത്തി വഴിപോൽ,
നന്നാണു പാരം മന-
ശ്ശുദ്ധിക്കും, ബുധരോടു ചേരുകിൽ വരാ-
തെന്തുള്ളു ചിന്തിക്കിലോ?

൪൧൯. ദുഷ്ടന്മാർ സുജനങ്ങളോടണയുകിൽ
സാധുക്കളായ്ത്തീന്നിടും;
ദുഷ്ടന്മാരുടെ സംഗമാൽ സുജനരാ

ദൌഷ്ട്യം ഗ്രഹിക്കാ ദൃഢം;
മട്ടോലുംമലരിൻമണം മഹിതമ-
മ്മണ്ണിൽ പതിഞ്ഞീടിലും
തിട്ടം മണ്ണിനെഴുന്ന ഗന്ധമലരിൽ
തട്ടുന്നതില്ലൊട്ടുമേ.

൪൨൪. വല്ലാത്തുള്ളോരു മൌഢ്യം കലരുമവനമ-
സ്സത്തരോടൊത്തുവെന്നാ-
ലെല്ലാത്മജ്ഞാനമുണ്ടാസ്സുരുമകതളിരിൽ
കില്ലതിന്നില്ല പാർത്താൽ;
ചൊല്ലാന്നീടുന്ന മൃല്പാത്തറയിലമരുമ-
ക്കല്ലിലും നല്ലസൌര-
ഭ്യോല്ലാസം ചെററതിൻപൂമ്പൊടികളണകയാൽ
ചെല്ലമാറില്ലയോവാൻ? (സു.

സുഖം.

൪൨൫. സ്വാതന്ത്ര്യം, പൂർണ്ണമാകും സ്വഭരണ, മഥ ദുർ-
ഭീതിയില്ലായ്ക,യെന്ന-
ല്ലാതങ്കം ദുസ്സഹം വന്നിട്ടുകിലുമിളകാ-
തുള്ള നൽശാന്തഭാവം,
ചേതസ്സംതൃപ്തിയെന്നുള്ളിതുകളിൽ നിവസി-
ക്കുന്നു സൌഖ്യം; നിനയ്ക്കിൽ
സ്ഫീതം ദ്രവ്യം പ്രതാപം ബലമിതുകളില-
ല്ലായതിന്നുള്ള വാസം. (ഇം. ത.

സുഭാഷിതം.

൪൨൬. സുഭാഷിതമയംദ്രവ്യം ന സംഭരിക്കാത്ത പൂരുഷൻ
പ്രസംഗയാഗകാലത്തിലെന്തു ദക്ഷിണ നൽകിടും?

൪൨൭. പാരിൽ മൂന്നാണു രത്നങ്ങൾ സൂക്തി പാനീയമന്നവും;
മൂഢന്മാരശ്മഖണ്ഡത്തെ രത്നമെന്നുരുളന്നിതേ.

൪൨൮. അവസരമതിലുര ചെയ്‌വാ-
നറിയ സുഭാഷിതമറിഞ്ഞിടാത്ത പുമാൻ

പട്ടബുദ്ധികളുടെയിടയിൽ
പടമെന്നതുപോലെ തന്നെ ശോഭിക്കും.

സ്ത്രീവിദ്യാഭ്യാസം.

൪൨൭. കുട്ടികൾ ബാല്യമതിൽ വേണ്ട വിവേകമേകി-
പ്പുഷ്ടിപ്പെടുത്തുവതിനും, ദയിതന്റെ കാൎയ്യം
ഇഷ്ടാനുകൂലമഖിലം നിറവേററുവാനും
മട്ടാൎന്നവാണികളിൽ വിദ്യ വിശേഷഹേതു. (സ. പ.

൪൨൮. ഉണ്ടാകുന്ന സുതൎക്കു ബാല്യമതിലെ-
യോരോ പദാൎത്ഥം മുദാ
ചൂണ്ടിക്കാട്ടിയതിന്റെ തത്വമഖിലം
നന്നായറിഞ്ഞീടുവാൻ
വേണ്ടുംവണ്ണമുരയ്ക്കുതിന്നു പകരം
മൂഢാംഗനാ സന്തതം
വേണ്ടാതുള്ളൊരു ദുൎവ്വചസ്സുകളവും
ദുൎബ്ബോധവും ചേൎത്തിടും. (ല. ക.

൪൨൯. പ്രാണാന്തത്തോളമെത്തും സുഖവുമസുഖവും
പങ്കുകൊണ്ടംഗരിക്കും
പ്രാണപ്രേമം കലൎന്നങ്ങനെ വരസഖിയായ്
ബുദ്ധിയെത്താത്ത ദിക്കിൽ
വേണുംപോൽ വല്ലഭന്നായ് വിനയമൊടുപദേ-
ശങ്ങളും ചൊല്ലി പ്രഭാവാൽ
വാണീടാനുള്ള ഭാൎയ്യക്കറിവകമതിലി-
ല്ലെങ്കിലെന്തൊന്നു സൌഖ്യം? (ല. ക

സ്വഭാവം.

൪൩൦. ഒരുവൻതന്റെ ദുഷ്കൎമ്മം കണ്ടു ചെയ്യുമതന്യനും;
പോയവൻപിറകേ പോകും ജനംതത്വം ഗ്രഹിച്ചിടാ.

൪൩൧. ഇല്ലൊന്നുമേ സുന്ദരമോ, സ്വഭാവാൽ
വിരൂപമോ പാൎക്ക ജഗത്തിലെങ്ങും;
ഏതേവനുള്ളത്തിലിണങ്ങിടുന്നി-
തവന്നതേ സുന്ദരമായ വസ്തു.

൪൩൪. ആലോചിയാതെ ജനനസ്ഥലഭേദമെത്തു;–
മാലോചനാവിഷയമായതു ശീലമത്രേ;
പാലാഴി പെററ വിഷമല്ലിഹ പങ്കജാതം
ചേലാന്നിട്ടും കമലമാണഭിനന്ദനീയം.

സ്വാമിഭക്തി.

൪൩൫. മാനവേന്ദ്രൻ പ്രസാദിച്ചാൽ മാനംഭൃത്യന്നുനല്കിടും;
പ്രാണനെക്കൂടിയും ഭൃത്യൻ കളയും സ്വാമിരക്ഷയിൽ.

൪൩൬. പ്രഭുവിൻവാക്കുകേൾക്കാത്ത ഭൃത്യൻഭൃത്യാധമൻദൃഢം.
അവന്റെജീവനം വ്യത്ഥമാട്ടിൻഗളകുചങ്ങൾപോൽ.

൪൩൭. ആണായിട്ടുള്ളവൻതന്നുടെ പടുതമെബീ–
ജത്തിലുൽഭൂതനെന്നാൽ
പ്രാണാന്തത്തേയുമോക്കാതമലതരമഹാ–
കീൎത്തിയെക്കാത്തിടേണം;
വേണാട്ടീശന്റെ രക്ഷയ്ക്കൊരു ധരണിസുരൻ
സ്വാമിഭക്തൻ പുരാ തൻ–
പ്രാണാപായം ഗണിക്കാതരിപടലിയിൽ നി–
ശ്ശൃംഖലം നെഞ്ചുകാട്ടി. (സ്വാ.

സ്തുതികൾ.

പ്രഭാതസ്തുതി.

൪൩൮. ത്രൈലോകാധീശ! ഭവാന്റെ നല്ല കൃപയാൽ
സൌഖ്യേന ഞാൻ നിദ്രചെ–
യ്തേകാന്തം ശയനത്തിൽനിന്നുമെഴുന്നേ–
റ്റിട്ടന്നിതിപ്പോൾ വിഭോ!;
പാകം പോൽ ശുഭമായ ബുദ്ധി സതതം
സൎവ്വത്തിലും തോന്നുവാൻ
നീ കാരുണ്യമൊടേയനുഗ്രഹമെനി–
ക്കേകുന്നതിന്നായ്തൊഴാം. ൧൦. സ്തോ.

നിദ്രാരംഭസ്തുതി.

൪൩൯. ഠരംശാ! നിൻകൃപകൊണ്ടു വേണ്ടവിധമാ–

പത്തൊന്നമെത്താരെന്നി-
ന്നീശയ്യാതലമാന്ന രാത്രിയിലുറ-
ങ്ങീടാൻ തുടങ്ങുന്ന ഞാൻ;
ഏറ്റം മൂഢതകൊണ്ടു വല്ല ദുരിതം
ഞാൻ ചെയ്തുപോകയെങ്കിലും
നീശിക്ഷയ്ക്കു വിധിച്ചിടാതതു പൊറു-
ത്തിടാൻ വണങ്ങുന്നിതാ! (൧൨. സ്തോ.)

സാമാന്യസ്തുതി.

൪൪൦. എനിക്കു ഹിതമെന്തെന്നതറിയുന്നില്ല ഞാൻവിഭോ!.
ശംഭോ! നീ തന്നെ ചിന്തിച്ചിട്ടെനിക്കു ഹിതമേകണം.

൪൪൧. അത്യന്തസൂക്ഷ്മതരമാകിയ ബുദ്ധികൊണ്ടും
ശ്രുത്യന്തവർണ്ണിതമഹാവചനങ്ങൾകൊണ്ടും
നിത്യന്തിരഞ്ഞിട്ടുകിലും തെരിയാതെമേവു-
മാദ്യന്തഹീനപരവസ്തുവിനെത്തൊഴുന്നേൻ. (സ്വ.

൪൪൨. സദാ സൌഖ്യത്തോടേ ജഗതിയിൽവസി-
ക്കേണമെന്നാകിലെന്നും
സദാചാരം സാരം സകലമതിലും
സ്വീകരിച്ചീടവേണം;
സദാചാരത്തിന്നുള്ളൊരു വലിയ മൂ-
ലം സമസ്തേശ്വരങ്കൽ
സദാവൎദ്ധിച്ചീടുന്നൊരു ഭയ;- മതി-
ങ്ങേററമുണ്ടാകവേണം. (൧൨. സ്തോ.

൪൪൩. സൂക്ഷിച്ചുള്ള നിരീക്ഷണത്തിലിഹ നാം
നിസ്സാരമായ് സന്തതം
വീക്ഷിക്കും കൃശമായിടുന്ന തൃണവും
പെട്ടെന്നു കാട്ടും വിധം
സാക്ഷാൽ സൎവ്വചരാചരത്തിലറിയാ-
വല്ലാതെഴും നൈപുണീ-
ദീക്ഷാനന്ദമിയന്നു തിങ്ങിന പരൻ
ദുഃഖങ്ങൾ പോക്കീടണം. [ശാ. ശ.

൪൪൮. ശിഥിലീക്കണ്ണെമന്യദുഃഖമനുശോ-
ചിക്കുന്നതിനും കനി-
ഞ്ഞാലോകിച്ചിട്ടന്യദോഷമൊഴിവായ്
വയ്യുന്നമെന്നെ പ്രഭോ!;
ചാലേയന്യജനങ്ങളിൽ സതതമീ
ഞാനിങ്ങുകാണിച്ചിട്ടും-
പോലുള്ളോരലിവെന്നിലും വിശദമായ്
കാണിക്കവേണംഭവാൻ. (ഇം. ത.

൪൪൯. അസ്മദ്ദേഹത്തിലോരോ ഹൃദയമൊട്ടു വസി-
ക്കുന്ന ജന്തുക്കളൊട്ട-
ല്ല;-സ്മദ്ദേഹത്തിലും ചേൎന്നൊരു ഹൃദയമിരി-
ക്കുന്നതുണ്ടേ; ന്നവണ്ണം
അസ്മദ്ദേഹാദിവസ്തുവ്രജമഖിലമട-
ങ്ങുന്ന ലോകങ്ങൾ ചേൎന്നൊ-
രുദ്യൽബ്രഹ്മാണ്ഡദേഹത്തിന്ന ഹൃദയമതാ-
മീശനെക്കൈതൊഴുന്നേൻ. [സു.

൪൫൦. യാതൊന്നില്ലെന്നുവന്നാൽ ഭുവനമഖിലമീ
മട്ടിൽ നിൽക്കില്ല;-യെന്ന-
ല്ലാതങ്കം സൌഖ്യമെന്നുള്ളതുമിഹ സമമായ്
കാണുവാനും പ്രയാസം;
ഭൂതങ്ങൾക്കൊക്കെയുള്ളിൽ ബഹിരപി വിലസി-
ടുന്നതായിന്നപോലെ-
ന്നോതാവല്ലാത്തൊരശ്ശക്തിയെയഹമനിശം
ഭക്തിപൂൎവ്വം തൊഴുന്നേൻ. (൧൨൦. സ്തോ.



# സുഭാഷിതരത്നാകരം.

## പരിശിഷ്ടം.



### സംഖ്യാപരിച്ഛിന്നസജാതീയപദാൎത്ഥങ്ങൾ.

ഒന്ന്.

ബ്രഹ്മം.

൧. അദ്വിതീയമതായുള്ള ബ്രഹ്മം കേവലമൊന്നു താൻ;
രണ്ടുമൂന്നാദിയായ് സൎവ്വം വികല്പവ്യവഹാരമാം.

രണ്ട്.

ഗുണദോഷാദി.

൨. ഗുണംദോഷം, സുഖംദുഃഖം, സ്ത്രീ പുമാൻ, പ്രിയമപ്രിയം
ഏവമീരണ്ടു ഭേദങ്ങൾ കാണാം സൎവ്വത്ര നോക്കിയാൽ.

മൂന്ന്.

അഗ്നിത്രയം.

൩. ദക്ഷിണാഗ്നിയതും ഗാൎഹപത്യമാഹവനീയവും
ഏവമഗ്നികൾ മൂന്നെന്നു ചൊല്ലീടുന്നു ബുധാവലി.

അവസ്ഥാത്രയം.

൪. ജാഗരം സ്വപ്നവും പിന്നെസ്സുഷുപ്തിയുമവസ്ഥകൾ;
ഉത്തമാ മദ്ധ്യമാ പിന്നെയധമാ മൂന്നവസ്ഥകൾ.

ഋണത്രയം.

൫. ഋഷികൾക്കും സുരന്മാൎക്കും പിതൃക്കൾക്കുമെഴും കടം
തീൎക്കണം ബ്രഹ്മചാരിത്വം യാഗം പുത്രനിവററിനാൽ.

ഏഷണാത്രയം

൬. പുത്രൈഷണവുമവ്വണ്ണം വിത്തൈഷണയും പുനഃ
ദാരൈഷണവുമെന്നേവമേഷണാത്രയമോൎക്കനാം.

കൎമ്മത്രയം.

൭. സൃഷ്ടിയും സ്ഥിതിയും പാൎത്താൽ സംഹാരം പുരാരിമുഖരാം
ത്രിമൂൎത്തികൾ ക്രമത്താലേ നടത്തീടുന്ന കൎമ്മമാം.

കാരണത്രയം.

൩൨. ഒന്നാമത്തു സമവായി
രണ്ടാമത്തു പിന്നെയസമവായിയത്തും
മൂന്നാമതഥ നിമിത്തം
കാരണമീവണ്ണമാണു മൂന്നറിക.

കാലത്രയം.

൩൩. വൎത്തമാനം ഭാവിയത്തും ഭൂതവും മൂന്നു കാലമാം.

ഗുണത്രയം.

൩൪. സത്വം രജസ്സത്തും പിന്നെത്തമസ്സും താൻ ഗുണത്രയം.

തപസ്ത്രയം.

൩൫. മാനസം വാചികംപിന്നെക്കായികം താൻതപസ്സുകൾ

താപത്രയം.

൩൬. ആദ്ധ്യാത്മികമത്തും പിന്നെയാധിദൈവികവും തഥാ.
ആധിഭൌതികമെന്നേവം താപത്രയമുദാഹൃതം.

ത്രയി.

൩൭. ഋക്കും യജുസ്സത്തും സാമമേവം വേദത്രയം സ്മൃതം.

ത്രിദോഷം.

൩൮. വായുവും പിത്തവും ശ്ലേഷ്മമിവ ദോഷത്രയം മതം.

ത്രിവൎഗ്ഗം.

൩൯. ധൎമ്മാൎത്ഥകാമങ്ങൾ മൂന്നാം ത്രിവൎഗ്ഗാ സൂരിസമ്മതാ
ക്ഷയവും സ്ഥാനവും വൃദ്ധി രാജനീതിത്രിവൎഗ്ഗമാം.

ത്രിസന്ധ്യം.

൪൦. പ്രഭാതം സായവും കാൺക മദ്ധ്യാഹ്നമിവ സന്ധ്യകൾ

ദോഷത്രയം.

൪൧. അവ്യാപ്തിയുമതിവ്യാപ്തിയസംഭവവുമിങ്ങനെ
ലക്ഷണോക്തിയിലുള്ളോരു മൂന്നു ദോഷങ്ങളോൎക്കണം.

൪൨. ലക്ഷ്യൈകദേശത്തിൽമാത്രം ലക്ഷണം ചേൎന്നിരിക്കുകിൽ
അവ്യാപ്തി വന്നിടും; ഗോവിൻലക്ഷണം ശ്യാമമാമിതം.

൪൩. അലക്ഷ്യത്തിങ്കലും കൂടി ലക്ഷണം ചേൎന്നുവെങ്കിലോ
അതിവ്യാപ്തി ഭവിച്ചീടും; ശൃംഗിത്വം ഗോത്വലക്ഷണം.

വയോവൃദ്ധന്മാരെന്നെ വംശവൃദ്ധന്മാർ നാലുമാതിരി,

സാധനചതുഷ്ടയം

൩൪. നിത്യാനിത്യവിവേകവു-
മിഹപരസുഖസഞ്ചയത്തിൽ വൈരാഗ്യം
ശമമുഖമാറും മോക്ഷ
വാഞ്ഛയുമിവ സാധനങ്ങൾ നാലത്രേ.

മോക്ഷചതുഷ്ടയം.

൩൫. സാലോക്യം സാമീപ്യം
സാരൂപ്യം പിന്നെയരിയ സായുജ്യം
ഇങ്ങനെ നാലാകുന്ന
മംഗലകരമായ മോക്ഷമറിയേണം.

അഞ്ച്.

ഉപാസനപഞ്ചാംഗം.

൩൬. ജപവും ഹോമം തർപ്പണ-
മഭിഷേകം വിപ്രഭോജനം പാർക്ക
പഞ്ചാംഗോപാസനമിവ-
യഞ്ചും കൂടുന്നതെന്നു സൂരിമതം.

ജ്യോതിഷപഞ്ചാംഗം.

൩൭. നക്ഷത്രം തിഥിയും വാരം യോഗം കരണമിങ്ങനെ
അംഗങ്ങളഞ്ചു കൂടുന്നതത്രേ പഞ്ചാംഗമോർക്കണം.

പഞ്ചകർമ്മേന്ദ്രിയങ്ങൾ.

൩൮. വാക് പാദം പാണിയതും
പായുവുപസ്ഥം ധരിക്ക കർമ്മത്തിൽ.

പഞ്ചകർമ്മേന്ദ്രിയവിഷയങ്ങൾ.

വചനം ഗമനം ദാനം
വിസർഗ്ഗമാനന്ദമിതുകൾ വിഷയങ്ങൾ.

പഞ്ചകോശങ്ങൾ.

൩൯. അന്നപ്രാണമനോവി-
ജ്ഞാനാനന്ദാത്മകങ്ങൾ കോശങ്ങൾ.

ചതുരാശ്രമങ്ങൾ

൩൭. ബ്രഹ്മചര്യാശ്രമം പിന്നെഗ്ഗൃഹസ്ഥാശ്രമവുമതുപോ
വാനപ്രസ്ഥാശ്രമം സന്ന്യാസാശ്രമംകാൺക നാലിവ.

ചതുരുപവേദങ്ങൾ.

൩൮. ആയുർവ്വേദം ധനുർവ്വേദമഥ ഗാന്ധർവ്വവേദവും
അത്ഥശാസ്ത്രവുമിവ്വണ്ണമുപവേദചതുഷ്ടയം.

ചതുരുപായങ്ങൾ

൩൯. സാമം ദാനം ഭേദം
ദണ്ഡവുമിവ നാലുപായമറിയേണം.

ചതുരംഗങ്ങൾ

൪൦. ആന തേരശ്വവും പിന്നെക്കാലാളംഗങ്ങൾ നാലിവ.

ചതുര്യുഗം.

കൃതവും ത്രേതയും പിന്നെ ദ്വാപരം കലിയിങ്ങനെ
൪൧. കാലത്തിന്റെ വിഭാഗങ്ങൾ നാലാകുന്നു ചതുര്യുഗം

ചതുർവ്വർഗ്ഗം. (പുരുഷാർത്ഥം.)

൪൨. ധർമ്മവുമർത്ഥം കാമം
മോക്ഷമതും നാലിതാം ചതുർവ്വർഗ്ഗം.

ചതുർവ്വർണ്ണങ്ങൾ.

൪൩. ബ്രാഹ്മണൻക്ഷത്രിയൻതാനുംവൈശ്യൻശ്ശൂദ്രനുമിങ്ങനെ
നാലുജാതികളെച്ചൊല്ലും ചതുർവ്വർണ്ണങ്ങളെന്നു കേൾ.

ചതുർവ്വേദങ്ങൾ.

ഋക്കും യജുസ്സതും സാമമഥർവ്വം നാലു വേദമാം

വിദ്യാവസ്ഥാചതുഷ്ടയം.

൪൫. പഠിക്ക ബോധിക്ക പിന്നെയാചരിച്ചുനടക്കുക
ആചരിപ്പിക്കയെന്നേവം നാലവസ്ഥകൾ വിദ്യയിൽ

വ്യൂഹചതുഷ്ടയം.

൪൬. വൈരാഗ്യവ്യൂഹമാം ജ്ഞാനവ്യൂഹമാം ധർമ്മവ്യൂഹമാം

വയോവൃദ്ധനെന്നേവം വൃദ്ധന്മാർ നാലുമാതിരി,

സാധനചതുഷ്ടയം

൩൪. നിത്യാനിത്യവിവേകവു-
മിഹപരസുഖസഞ്ചയത്തിൽ വൈരാഗ്യം
ശമമുഖമാറും മോക്ഷേ
വാഞ്ഛയുമിവ സാധനങ്ങൾ നാലത്രേ.

മോക്ഷചതുഷ്ടയം.

൩൫. സാലോക്യം സാമീപ്യം
സാരൂപ്യം പിന്നെയരിയ സായൂജ്യം
ഇങ്ങനെ നാലാകുന്നു
മംഗലകരമായ മോക്ഷമറിയേണം.

അഞ്ച്.

ഉപാസനപഞ്ചാംഗം.

൩൬. ജപവും ഹോമം തർപ്പണ-
മഭിഷേകം വിപ്രഭോജനം പാർക്കിൽ
പഞ്ചാംഗോപാസനമിവ-
യഞ്ചും കൂടുന്നതെന്നു സൂരിമതം.

ജ്യൌതിഷപഞ്ചാംഗം.

൩൭. നക്ഷത്രം തിഥിയും വാരം യോഗം കരണമിങ്ങനെ
അംഗങ്ങളഞ്ചു കൂടുന്നതത്രേ പഞ്ചാംഗമോർക്കണം.

പഞ്ചകർമ്മേന്ദ്രിയങ്ങൾ.

൩൮. വാക് പാദം പാണിയതും
പായുവുപസ്ഥം ധരിക്ക കർമ്മത്തിൽ.

പഞ്ചകർമ്മേന്ദ്രിയവിഷയങ്ങൾ.

വചനം ഗമനം ദാനം
വിസർഗ്ഗമാനന്ദമിതുകൾ വിഷയങ്ങൾ.

പഞ്ചകോശങ്ങൾ.

൩൯. അന്നപ്രാണമനോവി-
ജ്ഞാനാനന്ദാത്മകങ്ങൾ കോശങ്ങൾ.

പഞ്ചഗവ്യം.

പാലും തൈരും നെയ്യും
ഗോമൂത്രം ഗോമയം നിനയ്ക്കയിവ
൪൦. അഞ്ചിനുമൊന്നായൊരു പേർ
വിബുധോക്തം പഞ്ചഗവ്യമെന്നത്രേ.

പഞ്ചജ്ഞാനേന്ദ്രിയങ്ങൾ

ചെവി തൊലി കണ്ണും നാവും
മൂക്കിവ ബോധേന്ദ്രിയങ്ങളഞ്ചത്രേ.

പഞ്ചജ്ഞാനേന്ദ്രിയവിഷയങ്ങൾ.

൪൧. ശബ്ദം സ്പർശം രൂപം
രസവും പിന്നീടു ഗന്ധമെന്നിതുകൾ
അവയാലറിയപ്പെട്ടീ-
ട്ടുന്നൊരു വിഷയങ്ങളെന്നു കരുതേണം.

പഞ്ചപാതകം.

൪൨. വധം, പരസ്ത്രീഗമന,-മസഭ്യവാക്യങ്ങൾ ചൊല്ലുക,
മോഷണം, മദ്യപാനം താനിവ കേൾ പഞ്ചപാതകം

പഞ്ചപിതൃക്കൾ.

൪൩. പിതാ, പതിപിതാ, വിദ്യ പഠിപ്പിക്കുന്ന പൂരുഷൻ,
അന്നദാതാ, ഭയത്രാതാ, പിതാക്കളിവരഞ്ചുപേർ,

പഞ്ചപ്രാണങ്ങൾ.

൪൪. പ്രാണാപാനസമാനോ-
ദാനവ്യാനാഹ്വയങ്ങൾ വായുക്കൾ
ഹൃദയാദിസ്ഥാനങ്ങളി-
ലോരോരോ വൃത്തിയോടിരിക്കുന്നു.

പഞ്ചബാണങ്ങൾ.

൪൫. ഉന്മാദനം താപനവും ശോഷണം സ്തംഭനം തഥാ
സമ്മോഹനവുമാക്കേണം മന്മഥന്റെ ശരങ്ങളായ്.

൪൬. അരവിന്ദമശോകം താൻ ചൂതവും നവമാലിക.
നീലോല്പലവുമാകുന്നിതവയെന്നു മതാന്തരം.

പഞ്ചഭൂതങ്ങൾ.

൪൬॥ ഭൂമി ജലം തേജസ്സും
വായുവുമാകാശമഞ്ചു ഭൂതങ്ങൾ.

പഞ്ചമഹായജ്ഞങ്ങൾ.

൪൭॥ പാഠവും ഹോമമതിഥിപൂജയും തപ്പ്ണം ബലി
ഇവയഞ്ചും മഹായജ്ഞനാമധേയങ്ങളാക്കണം.

പഞ്ചമാതാക്കൾ.

൪൮॥ മാതാവും ശ്വശ്രുവും ഭ്രാതൃഭാൎയ്യയും ഗുരുഭാൎയ്യയും
രാജാവിൻഭാൎയ്യയും പാൎക്ക മാതാക്കളിവരഞ്ചു പേർ

പഞ്ചമൂലം.

൪൯॥ കുമിഴ് കൂവളവും പിന്നെപ്പൂപ്പാതിരിയതായതും
പലകപ്പയ്യാന മുഞ്ഞ പഞ്ചമൂലമിതാൎയ്യരും.

പഞ്ചരത്നം.

൫൦॥ വിദ്രുമം ഹീരകം നീലം മൌക്തികം പത്മരാഗവും
ഇവയെല്ലാന്നായ പേരത്രേ പഞ്ചരത്നം ഗ്രഹിക്കണം.

പഞ്ചലോഹം.

൫൧॥ സ്വൎണ്ണവും വെള്ളിയും ചെമ്പും വെള്ളീയം നാഗമിങ്ങനെ
അഞ്ചുവസ്തുക്കൾ ചേരുമ്പോൾ പഞ്ചലോഹമതാൎയ്യരും.

പഞ്ചാമൃതം.

൫൨॥ തേനും തൈരും പാലും
നെയ്യും നൽപഞ്ചസാരയെന്നിവ
അഞ്ചിനമൊന്നായൊരു പേർ
പഞ്ചാമൃതമെന്നു ചൊല്ലിടുന്നറിക.

മധുപൎക്കപഞ്ചാംഗം.

൫൩॥ തൈരും നെയ്യും സലിലവും ക്ഷൌദ്രവും പഞ്ചസാരയും
ചേൎത്തുണ്ടാക്കുന്ന പാനീയം ധരിക്ക മധുപൎക്കമാം.

രാജനീതി പഞ്ചാംഗം.

൫൪॥ സഹായം സാധനോപായം ദേശകാലവിഭാഗവും

## ആപത്തിൻെറ പരിഹാരംസിദ്ധി പഞ്ചാംഗമാറിവ.

### വൈദ്യകംപഞ്ചാംഗം.

൭൫. തൊലിയില പൂവും കായും
വേരിവ തരുവിന്നെഴുന്ന പഞ്ചാംഗം.

### സ്നാനപഞ്ചാംഗം.

൭൬. സങ്കല്പം സൂക്തപഠനമഘമർഷണവും തഥാ
ദേവാദിതർപ്പണം പിന്നെ മാർജ്ജനം സ്നാനമഞ്ചിവ.

### രാഗാംഗഷൾകം.

൭൭. വിഭവൌദാൎയ്യസൌന്ദൎയ്യസൌശീല്യങ്ങളുമങ്ങനെ
ആഭിജാത്യം വിദ്യയതും വരൻെറ ഗുണഷൾകമാം.

൭൮. കാംക്ഷാനുരാഗങ്ങൾ സ്നേഹവും ബഹുമാനവും
ലജ്ജയും വധുവിന്നുണ്ടായിട്ടുമാറുഗുണങ്ങളാം.

൭൯. വിഭവാദികളാമാറു ഗുണം വരനു ചേരുകിൽ
കാംക്ഷാമുഖ്യങ്ങളാമാറു ഗുണം വധുവിനും വരും.

### വചോഗുണഷൾകം

൮൦. മാധുൎയ്യമക്ഷരവ്യക്തി പദസ്ഫുടത സുസ്വരം
ധൈൎയ്യംലഘുതയിവന്നും വാക്കിന്നാറു ഗുണങ്ങളാം

ആറ്.

### വേദാംഗഷൾകം.

൮൧. ശിക്ഷാകല്പം വ്യാകരണാനിരുക്തംജ്യൌതിഷംതഥാ
ഛന്ദോവിചിതിയെന്നേവമാറു വേദാംഗമോൎക്കണം.

### ശമാദിഷൾകം.

൮൨. ശമവും ദമമുപരതിയും
തിതിക്ഷ പിന്നെസ്സമാധിയും ശ്രദ്ധ
ഇവയാറാണോൎക്കേണം
ശമാദിഷൾകം മുനീന്ദ്രസംപ്രോക്തം.

### ഷഡാധാരങ്ങൾ.

൮൩. മൂലാധാരം സ്വാധി-
ഷ്ഠാനം മണിപൂരമങ്ങനാഹതവും

പിന്നെ വിശുദ്ധിയുമാജ്ഞയു-
മാകുന്നാധാരമാറുമറിയേണം.

ഷഡീതികൾ.

൩൪. അതിവൃഷ്ടിയനാവൃഷ്ടിയെലിയും ശലഭം കിളി
അത്യാസന്നനൃപന്മാരുമിവയീതികളാറുമേകൾ.

ഷഡൂൎമ്മികൾ.

൩൫. വിശപ്പും ദാഹവും ദുഃഖം മോഹവും ജരയും തഥാ
മൃതിയെന്നിവയാകുന്ന ഷഡൂൎമ്മികൾ ധരിക്കണം.

ഷഡൃതുക്കൾ.

൩൬. വസന്താം ഗ്രീഷ്മവും വൎഷം ശരത്തെന്നതുമങ്ങനെ
ഹേമന്തവും ശിശിരവും കേളൃതുക്കളിവണ്ണമാം

ഷൾകൎമ്മങ്ങൾ

൩൭. ദാനം പ്രതിഗ്രഹം പിന്നെ യജനം യാജനം തഥാ
പഠിക്കുക പഠിപ്പിക്കയിവ ഭൂദേവവൃത്തികൾ.

ഷൾഗുണങ്ങൾ.

൩൮. സന്ധിയും വിഗ്രഹം യാനമാസനം ദ്വൈധമാശ്രയം
മഹീപാലർ ധരിക്കേണ്ടും ഗുണമാറിവയോൎക്കണം.

ഷഡ്രസങ്ങൾ.

൩൯. മധുരം ലവണം പിന്നെക്കടുവും തിക്തവും തഥാ
അമ്ലം കഷായമെന്നേവമാറായാറു രസങ്ങളാം.

ഷഡ്വൎഗ്ഗം.

൪൦. കാമവും ക്രോധവും ലോഭം മോഹവും മദവും തഥാ
മാത്സൎയ്യമിവയാറത്രേ ഷഡ്വൎഗ്ഗം ബുധസമ്മതം.

ഏഴ്.

സപ്തദ്വീപങ്ങൾ.

൪൧. ജംബുവും പ്ലക്ഷവും ക്രൌഞ്ചം ശാല്മലം കുശവും തഥാ
ശാകം പുഷ്കരമെന്നേവം ദ്വീപമേഴെന്നോൎക്കണം.

സപ്തധാതുക്കൾ.

൪൨. രസവും രക്തവും മാംസം മേദസ്സസ്ഥിയുമങ്ങനെ
മജ്ജാ ശുക്ലവുമെന്നേവമേഴു ധാതുക്കളോൎക്കണം.

സപ്തനദികൾ.

൭൩. ഗംഗയും യമുനാ ഗോദാവരി പിന്നെസ്സരസ്വതി
നർമ്മദാ സിന്ധു കാവേരി നിനയ്ക്ക നദിയേഴിവ.

സപ്തപദാത്ഥങ്ങൾ.

൭൪. ദ്രവ്യവും ഗുണവും കൎമ്മം സാമാന്യം താൻ വിശേഷവും
സമവായമഭാവം കേളിവയേഴു പദാത്ഥമാം.

സപ്തപൎവ്വതങ്ങൾ.

൭൫. മഹേന്ദ്രം മലയം സഹ്യൻ ശുക്തിമാനൃക്ഷപൎവ്വതം
വിന്ധ്യനം പാരിയാത്രം താനേഴേവം കുലപൎവ്വതം.

സപ്തമാതൃക്കൾ.

൭൬. ബ്രാഹ്മീമാഹേശ്വരീപിന്നെക്കൌമാരിവൈഷ്ണവീതഥാ
വാരാഹി പുനരിന്ദ്രാണി ചാമുണ്ഡയിവരമ്മമാർ

സപ്തമാരുതന്മാർ.

൭൭. ആവഹൻ സംവഹൻ പിന്നെ പ്രവഹൻ പുനരുദ്വ
വിവഹാഖ്യൻപരിവഹൻപരാവഹനമിങ്ങനെ(ഹൻ

൭൮. ഉണ്ടു വായുക്കളേഴെന്നു പറയുന്നു മഹഷികൾ;
മേഘത്തെ വത്തിപ്പിക്കുന്ന വായുവാവഹനായിട്ടും.

൭൯. സംവഹൻ താൻനടത്തുന്നു നിത്യംശീതാംശുമണ്ഡലം;
പ്രവഹൻഭാസ്കരൻതന്റെ മണ്ഡലത്തിൻപ്രവത്തക

൮൦. ഉദ്വഹാഖ്യൻ നടത്തുന്നു നക്ഷത്രങ്ങടെ മണ്ഡലം; (ൻ
ഗ്രഹമണ്ഡലമവ്വണ്ണം വിവഹൻ താൻനടത്തുവോൻ.

൮൧. സപ്തഷിചക്രം സ്വൎഗ്ഗംഗയെയും പരിവഹാഖ്യനം;
പരാവഹൻ നടത്തുന്നു നിയതം ധ്രുവമണ്ഡലം.

൮൨. അത്യന്തദൂരസ്ഥിതിയാൽ കൃശീയസ്സുകളായലം.
വെള്ളമേഘത്തിനോടൊപ്പം ചിലകാലത്തു കണ്ടിട്ടും

൮൩. താരങ്ങളുടെ ചക്രത്തെയത്രേ സ്വൎഗ്ഗംഗയെന്നിഹ
പൂൎവ്വരായിട്ടുമാചാൎയ്യവരന്മാർ ചൊന്നതോക്കണം.

സപ്തഷികൾ.

൮൪. മരീചിയംഗിരസ്സത്രി പുലസ്ത്യൻ പുലഹൻ ക്രതു
വസിഷ്ഠനിവരാകുന്നു സപ്തഷികൾ ധരിക്കണം.

സപ്തവ്യസനങ്ങൾ.

വ്വ൧. സ്ത്രീസേവ ചൂതുകളി കേളിപാനം മദ്യപാനം
നായാട്ട നിഷ്ഠുരതരത്വമിയന്നവാക്യം
കാഠിന്യമേറെറവുമെഴുന്നൊരു ശിക്ഷപിന്നെ-
യത്ഥൌഘദൂഷണവുമാം വ്യസനം നൃപന്മാർക്കു.

സപ്തസമുദ്രങ്ങൾ.

വ്വ൨. ഉപ്പുവെള്ളം കരിമ്പിന്നീർമദ്യംനെയ്യ് തൈരുപാലതും
ശുദ്ധമാം ജലമെന്നേവമേഴു പോലാഴിയോക്കണം.

സപ്തസ്വരങ്ങൾ.

വ്വ൩. നിഷാദമൃഷഭം പിന്നെഗ്ഗാന്ധാരം ഷഡ്ജവും തഥാ
മധ്യമം ധൈവതം പാക്ക പഞ്ചമം സ്വരമേഴിവ.

സപ്താംഗങ്ങൾ.

വ്വ൪. രാജാവും മന്ത്രിയും ബന്ധു ഭണ്ഡാരം നാട്ടമങ്ങനെ
കോട്ടയും സൈന്യവുംപാക്ക്രാജ്യാംഗങ്ങളിതേഴുതാൻ.

എട്ട്.

അഷ്ടദിക്കുകൾ.

വ്വ൫. കിഴക്കുതൊട്ടുള്ള നാലും കോണും ദിക്കുകളെട്ടിവ.

അഷ്ടദിക്പാലന്മാർ.

൹൦. ഇന്ദ്രനും വഹ്നിയും പിന്നെക്കാലൻ നിരൃതിയും തഥാ
വരുണൻ വായു വിത്തേശനീശൻ ദിക്പാലരെട്ടിവർ.

അഷ്ടദിഗ്ഗജങ്ങൾ.

ഐരാവതം പുണ്ഡരീകം വാമനം കുമുദം തഥാ
൹൧. അംജനം പുഷ്പദന്തം താൻ സാവ്വഭൌമവുമങ്ങനെ
സുപ്രതീകവുമെന്നേവം ദിഗ്ഗജങ്ങളനുക്രമം.

അഷ്ടബുദ്ധിഗുണങ്ങൾ.

൹൨. ശുശ്രൂഷയും ശ്രവണവും ഗ്രഹണം ധാരണം തഥാ
ഊഹാപോഹങ്ങളും പിന്നെയത്ഥവിജ്ഞാനമെന്നതും.
൹൨॥. തത്വജ്ഞാനമതും പാക്ക ബുദ്ധിക്കുള്ള ഗുണാഷ്ടകം.

അഷ്ടമൂർത്തികൾ.

൹൩॥. ഭൂമിയും ജലവും തേജസ്സും നിറവൻ ... ...

ചന്ദ്രൻ മഹാതാവുമീശന്റെയഷ്ടമൂർത്തികളാകുന്നു.

അഷ്ടവസുക്കൾ.

൯൪॥ ധരനും ധ്രുവനും സോമൻ പ്രത്യൂഷനനിലൻ തഥാ
ആപൻ പ്രഭാസനനലനേവമഷ്ടവസുക്കളാം

അഷ്ടവിവാഹങ്ങൾ.

൯൫॥ ബ്രാഹ്മം ദൈവവുമാർഷം
പ്രാജാപത്യം നിനയ്ക്ക ഗാന്ധർവം
ആസുരവും രാക്ഷസവും
പൈശാചവുമാം വിവാഹമെട്ടുവം.

അഷ്ടൈശ്വര്യങ്ങൾ.

൯൬. അണിമാ മഹിമാ പിന്നെ ലഘിമാഗരിമാവതും

൯൭. ഈശിത്വവും വശിത്വം കേൾപ്രാപ്തി പ്രാകാശ്യമിങ്ങ
എട്ടവസ്ഥകളാകുന്നിതൈശ്വര്യം ധരിക്കണം. (മെ

യോഗാഷ്ടാംഗങ്ങൾ.

൯൮. യമവും നിയമം പിന്നിട്ടുള്ളതാസനവും തഥാ
പ്രാണായാമമതും പ്രത്യാഹാരം ധാരണ പിന്നെയും.

൯൯. ധ്യാനം സമാധിയെന്നേവം യോഗാംഗങ്ങളിതെട്ടുമാം
അഹിംസാ സത്യവും പിന്നെയസ്തേയംബ്രഹ്മചര്യവും.

൧൦൦. അപരിഗ്രഹമെന്നേവം യമമഞ്ചു പ്രകാരമാം.
ആസനങ്ങൾ നിനച്ചീടിലളവില്ലാതെയുണ്ടിഹ;

൧൦൧. എങ്കിലും മൂന്നു മുഖ്യങ്ങൾ വീരാസനമതും തഥാ
പത്മാസനവുമോർക്കണം സ്വസ്തികാസനവും മതം

സാഷ്ടാംഗനമസ്കാരം

൧൦൨. ഉരസ്സും മനവും കണ്ണും ശിരസ്സും കാൽകരങ്ങളും
വചസ്സും ചുമലും ചേർന്ന നതിയഷ്ടാംഗയായുളളതാം.

ഒൻപതു്.

നവഗ്രഹങ്ങൾ.

൧൦൩. ആദിത്യൻ ചന്ദ്രനും ചൊവ്വാ ബുധനും ഗുരുവും തഥാ
ശുക്രനും ശനിയും രാഹു കേതുവും ചേർന്നു ഗ്രഹങ്ങളാം.

നവദ്രവ്യങ്ങൾ.

൧൪൮. ഭൂമിയും ജലവും തേജസ്സനിലൻ വ്യോമവുംതഥാ
കാലവും ദിക്കമാത്മാവും മനസ്സും ദ്രവ്യമൊൻപതാം.

നവദ്വാരങ്ങൾ.

൧൪൯. ശ്രോത്രങ്ങളും ലോചനങ്ങൾഘ്രാണങ്ങളുംവക്ത്രവും
പായുപസ്ഥങ്ങളും പാർക്ക നവദ്വാരങ്ങൾ മെയ്യതിൽ

നവനിധികൾ.

൧൫൦. നിധികൾ മഹാപത്മമതും
പത്മം പിന്നിട്ടു ശംഖമകരങ്ങൾ
കച്ഛപമോടു മുകുന്ദം
കുന്ദം നീലം ഗ്രഹിക്ക ഖർവ്വവുമാം

നവരത്നങ്ങൾ.

൧൫൧. മാണിക്യം മുത്തു വൈഡൂര്യം ഗോമേദം വൈരവുംതഥാ
പത്മരാഗം മരതകംപവിഴംപിന്നെ നീലവും
൧൫൨. രത്നങ്ങളൊൻപതീവണ്ണം ചേരുമ്പോൾ നവരത്നമാം.

നവരസങ്ങൾ.

ശൃംഗാരം വീരവും പിന്നെക്കരുണം പുനരൽഭുതം
൧൫൩. ഹാസ്യം ഭയാനകം പാർക്ക ബിഭത്സം രൌദ്രവും തഥാ
ശാന്തമെന്നവമാകുന്ന രസമൊൻപതു സമ്മതം.

പത്തു്.

ദശപാപങ്ങൾ.

൧൫൪. ഹിംസ മോഷണവും പിന്നെയനന്യവിഷയാഗ്രഹം
പൈശൂന്യം പരുഷം വ്യാജമസംബന്ധപ്രലാപവും
൧൫൫. ദ്രോഹചിന്താ പരധനസ്പൃഹ നാസ്തികബുദ്ധിയും
പാപകർമ്മങ്ങൾ പത്തേവം സർവ്വഥാ സന്ത്യജിക്കണം.

ദശമൂലം.

൧൫൬. കുമിഴും കൂവളവും മുഞ്ഞയതും
പലകപ്പയ്യാനയും പാതിരി

ദ്വാദശരാശികൾ.

മേടമോടിടവം പിന്നെ മിഥുനം കർക്കടം തഥാ
൧൨൯. ചിങ്ങം കന്നി തുലാം പാൎത്തു വൃശ്ചികം ധനുവും പുനഃ
മകരം കുംഭവും മീനമിവ പന്ത്രണ്ടു രാശികൾ.

പതിന്നാലു്.

ദ്വാദശാദിത്യന്മാർ.

൧൩൦. ധാതാവും മിത്രനം പിന്നെയൎയ്യമാ രുദ്രനം തഥാ
അഞ്ചാമൻ വരുണാംശസ്വാനൻ സൂൎയ്യനാമാവനന്തരം
൧൩൧. ഭഗൻ വിവസ്വാൻ പൂഷാവുംസവിതാവുംതഥൈവച
ത്വഷ്ടാവുംവിഷ്ണുവും പാൎക്കദ്വാദശാദിത്യരിങ്ങനെ.

ചതുർദ്ദശമനുക്കൾ.

൧൩൨. ഉത്തമൻതാപസൻസൂൎയ്യൻസ്വായംഭുവനമങ്ങനെ(ന്ഥാ
സ്വാരോചിഷൻ രൈവതനം ചാക്ഷുഷൻ ഭൌത്യനന്ത
൧൩൩. രോച്യൻവൈവസ്വതൻബ്രഹ്മാദക്ഷനംധൎമ്മനംപുനഃ
രുദ്രനെന്നിവരോൎക്കണംപതിന്നാലുമനുക്കളാം.

ചതുർദ്ദശലോകങ്ങൾ.

൧൩൪. അതലം വിതലം കീഴിൽ നിതലം സുതലം തഥാ
തലാതലം പാൎക്ക മഹാതലം പിന്നെ രസാതലം
൧൩൫. ഭൂൎല്ലോകവും ഭുവൎല്ലോകം സ്വൎല്ലോകം പുനരിങ്ങനെ
മഹൎല്ലോകം ജനൎല്ലോകം തപസ്സും സത്യവും തഥാ
൧൩൬. പതിന്നാലായ ലോകങ്ങളേവമെന്നു ധരിക്കണം.

ചതുർദ്ദശലോകസാക്ഷികൾ.

ആദിത്യചന്ദ്രന്മാരഗ്നി വായുവാകാശവും മഹി
൧൩൭. ജലവും ഹൃദയം കാലൻ പകലും രാത്രിയും തഥാ
രണ്ടുസന്ധ്യകളുംധൎമ്മനേവമാംലോകസാക്ഷികൾ.

ചതുർദ്ദശവിദ്യകൾ.

൧൩൮. അംഗങ്ങളാറുംവേദങ്ങൾനാലുംമീമാംസയെന്നതും
ന്യായശാസ്ത്രംപുരാണംകേൾ ധൎമ്മശാസ്ത്രഞ്ച വിദ്യകൾ.

ചതുർദ്ദശാർത്ഥബോധനങ്ങൾ.

൧൩൯. സംയോഗവും വിപ്രയോഗംസാഹചൎയ്യംവിരോധിതാ

അത്ഥം പ്രകരണം ലിംഗം ശബ്ദാന്തരസമാഗമം

൧൩൫. സാമത്ഥ്യമൌചിതീദേശംകാലം വ്യക്തി സ്വരാദിയും
ശബ്ദാത്ഥം പലതാകുമ്പോൾ വിശേഷസ്മൃതിഹേതുവാം.

൧൩൬. വാച്യൈകനിഷ്ഠമായിട്ടുമത്ഥാന്തരസമാഗമം
സംയോഗമാം; ശംഖചക്രധരൻ ഹരിതുണയ്ക്കണം.

൧൩൭. സംയോഗാഭാവമാകുന്ന വിപ്രയോഗം ധരിക്കണം;
അശംഖചക്രനായിട്ടും ഹരിയത്രെ ഭവാൻ വിഭോ!

൧൩൮. വാച്യൈകവസ്തുവോടുള്ള സഹചാരിത്വമായിട്ടാം
സാഹചര്യം; തൊഴുന്നേൻഞാൻ രാമലക്ഷ്മണരെസ്സദാ.

൧൩൯. ചേന്നിരിക്കായ്ക ശത്രുത്വമിവയത്രെ വിരോധിതാ;
രാമൻ രാവണനോടേററു പകലും നിശയിങ്കലും.

൧൪൦. പ്രയോജനമതായിട്ടുമത്ഥമെന്നു ധരിക്കണം; (ൻ
സ്ഥാണുവെ ഭക്ത്യാ വണങ്ങുന്നേൻ സംസാരത്തെയകററുവാ

൧൪൧. വക്താവിന്റെയുമപ്പൊണ്ണം ശ്രോതാവായുള്ളവന്റെയും
ബുദ്ധിയോടുള്ള സംബന്ധമത്രേ പ്രകരണം മതം.

൧൪൨. ശ്രീരാമനിജ്ജഗത്തിങ്കൽ വീരാഗ്ര്യൻ തന്നെ നിൎണ്ണയം;
എന്നാൽ നമ്മുടെ ദുർഭാഗ്യാൽ ദേവനാകുന്നതില്ലിദം.

൧൪൩. വാച്യാന്തരൌഘത്തിൽനിന്നും വ്യാവൃത്തം ധമ്മമായിട്ടും
ലിംഗം; മപീട്ടത്തന്നേരമതികോപം കലന്നിത.

൧൪൪. നിയതാത്ഥതയാന്നിട്ടാം ശബ്ദത്തിന്റെയടുപ്പമാം
ശബ്ദാന്തരത്തിൽ സാന്നിദ്ധ്യം; തുണദേവൻ പുരാന്തകൻ.

൧൪൫. സാമത്ഥ്യം കാരണത്വം താൻ; മധുവാൽകുയിൽമത്തമാ
ഔചിത്യം ന്യായയോഗ്യത്വമെന്നുചൊല്ലുന്നു സൂരികൾ(യ്

൧൪൬. പ്രേയസീവദനം നിന്നെസ്സുഖിപ്പിക്കണമേററവും.
ദേശം പുരാദിയാം;-മീശൻ നഗരേ വിലസുന്നിഹ.

൧൪൭. കാലം നിശാദിയാം;-മല്ലിൽ ചിത്രഭാനു വിളങ്ങിടും.
പുല്ലിംഗാദികളാകുന്ന വ്യക്തിയെന്നു ധരിക്കണം;

൧൪൮. മിത്രനും മിത്രവും പാരമത്ര ശോഭിച്ചിടുന്നിതാ! [ദീ
സ്വരം പ്ലുതാദിയാം; രാമാ! പോയ്ക്കൊല്ല വനത്തിൽ

## പതിനെട്ട്.

### അഷ്ടാദശപുരാണങ്ങൾ.

൱൪൯. വൈഷ്ണവം നാരദീയം ഭാഗവതം ഗാരുഡം തഥാ
പാത്മം വാരാഹമിത്യേവം വൈഷ്ണവങ്ങൾ ധരിക്കണം
൱൫൦. മാത്സ്യം കൌമ്മമപ്പം ലൈംഗം വായവ്യം സ്കാന്ദമാമതും
ആഗ്നേയമിവ ശൈവങ്ങളാം പുരാണങ്ങളായിട്ടും.
൱൫൧. ബ്രഹ്മാണ്ഡം ബ്രഹ്മവൈവത്തം മാൎക്കണ്ഡേയമനന്തരം
ഭവിഷ്യദ്വാമനം ബ്രാഹ്മമേവം ബ്രാഹ്മങ്ങളോക്കണം.

### അഷ്ടാദശസ്മൃതികൎത്താക്കന്മാർ.

൱൫൨. മനു, അത്രി, വിഷ്ണു, ഹാരീത, യാജ്ഞവല്ക്യരുമങ്ങനെ
ഉശനസ്സും, ആംഗിരസ്സും, ശേഷം യമാ, പസ്തംബരും, പുനഃ
൱൫൩. സംവൎത്തം, തഥാ കാത്യായനൻ താനും, ബൃഹസ്പതി,
ശ്രീപരാശരനും, വ്യാസൻ, ശംഖൻ, ലിഖിതനും, തഥാ
൱൫൪. ദക്ഷൻ, ഗൌതമനെന്നിവർ മതിവിഖ്യാതരായിട്ടും
സ്മൃതികൎത്താക്കളായുള്ള പതിനെട്ടു മഹൎഷികൾ.

## തൊണ്ണൂററാറ്.

### ഷണ്ണവതിതത്വങ്ങൾ.

൱൫൫. ഭൂമ്യാദിപഞ്ചഭൂതങ്ങൾ പിന്നെപ്പത്തിന്ദ്രിയങ്ങളും
വിഷയങ്ങളുമഞ്ചെണ്ണം തഥാ പ്രാണങ്ങളും പുനഃ
൱൫൬. ആറാധാരങ്ങളെട്ടാകും രാഗങ്ങൾ കരണങ്ങളും
വിഷയങ്ങളുമെട്ടേവം ധാതുവേഴഥ നാഡിയും
൱൫൭. മണ്ഡലം ഭൂഷണം പിന്നെയേഷണം ഗുണവും തഥാ
അവസ്ഥയിഗ്രന്ഥം താപമിവയെൻ്റു നാമങ്ങനെ
൱൫൮. അഞ്ചു കോശങ്ങളും മൂന്നു ശരീരങ്ങളുമീവിധം
തൊണ്ണൂററാറെണ്ണമാകുന്ന തത്വമെന്നു ധരിക്കണം.

## ഉപസംഹാരം.

"ലോകം തിട്ടുതി" ലാശ വിട്ടു "ഹരിമാ-
നേ,, വിച്ചു വിദ്വൽസദ-
സ്സേകം "ശാസനയാണു,, കൊണ്ടു "വിധിമ-
ദിക്കൊതനാപ്തിക്കവാൻ

ആകാംക്ഷിച്ചു "കൌലശവാര„ സരസ-
വ്യാഹാരസാരങ്ങളം ചേ-
ർത്താകംപോലെ രചിച്ചു ഞാനിതി ഉദാ
സൽസ്മൃതിരത്നാകരം.

ശുഭം.

# സുഭാഷിതരത്നാകരം

## വ്യാഖ്യാനം.



### ഒന്നാം പ്രകരണം.

൮-ാം ശ്ലോകം. പൌലസ്ത്യൻ=രാവണൻ. ഹതൻ=കൊല്ലപ്പെ
ട്ടവൻ. [ദ്ര്യാനം.

൧൧ അഭ്യാസപൌനഃപുന്യം=പിന്നെയും പിന്നെയും ഉള്ള അ
അതിസൌകൎയ്യം=(ദ്വിതീയാവിഭക്തി) വളരെ എളുപ്പ
ത്തിൽ ചെയ്യപ്പെട്ടുവാൻ തക്കത് എന്നുള്ള സ്ഥിതിയെ.

൧൪ പാല്യ=പാലിനെ. (ദ്വിതീയ)

൧൯ അരുക്ക്=രുക്കോട്ട (രോഗത്തോട്ടു) കൂടാത്തവൻ.
ആശ=ആഗ്രഹം. ഇവിടെ ദുരാഗ്രഹം എന്നൎത്ഥം.

൨൦ മേഘാഗമനകാലത്തിങ്കൽ കുടകപ്പാല പൂക്കുമെന്നു പ്ര
സിദ്ധമാകുന്നു.

൨൧ മന്ദൻ=മൂഢൻ. [കൂട

൨൨ സശിരഃകമ്പം=ശിരഃകമ്പത്തോട്ട (തലയിളക്കത്തോട്ടു.
അതീവ=ഏറ്റവും. ഗവ്വിഷ്ഠൻ=അഹങ്കാരമുള്ളവൻ.

൨൩ ആത്മസംയമനം=ആത്മാവിനെവഴിപോലെഅടക്കുക
മഹൽ=ശ്രേഷ്ഠം.

൨൭ അവിദ്യൻ=വിദ്യയില്ലാത്തവൻ. അമിത്രൻ=ബന്ധുവി
൩൧ അദ്ധ്യയനം=പഠിത്തം. [ല്ലാത്തവൻ

൩൨ ഉരുനൈപുണി=വലുതായ സാമൎത്ഥ്യം. മാന്ദ്യമുടയജ
നം=മടിയന്മാരായ ആളുകൾ.

൩൩ അല്പേതരക്ലേശം=വലുതായക്ലേശം. വിദ്യാഭ്യാസം ചെ
യ്യാൻമടിയുള്ളആളുകൾ കാലക്ഷേപത്തിനു വേണ്ടി ച
മട്ടുചുമക്കുക മുതലായവേലകൾ ചെയ്യുകപ്പെടുന്നു.

൩൩ തൃഷ്ണ=ആശ.

൩൯ ശബ്ദിശബ്ദാവലി=ഒരം ഘോഷങ്ങളുടെ കൂട്ടം. ശമനം=കലാശം. ശ
മം=സമാധാനം.

൪൦ കമലാലയാ=ലക്ഷ്മീദേവി; സമ്പത്തു. കമലാഗ്രജാ=ല
ക്ഷ്മീദേവിയുടെ അഗ്രജാ=പൂർവജാ ജ്യേഷ്ഠാദേവി; ദാരി

൪൧ അശക്യം=കഴിയാത്തതു. [ദ്ര്യം.

൪൨ ഏകാഗ്രത=ഒന്നിൽ തന്നെ താൽപര്യത്തോടു കൂടി ഇരി
ക്കുക. ഗണനീയം=ഗണിക്കത്തക്കതു. ഉൽകർഷം=വലിപ്പം.

൪൩ പൌരുഷം=പുരുഷപ്രയത്നം. ഭൂരിദ്രവ്യം=വലുതായ
ഐശ്വര്യം. അതു=പൌരുഷം.

൪൪ കൌരവൻ=ധൃതരാഷ്ട്രൻ. പുരാ=പണ്ടു.

൪൫. ഭൂരി=വളരെ. കാര്യസാധകം=കാര്യത്തെ സാധിക്കുന്ന
തു. ആയിഭവിക്കുന്നു.

൪൬ ഭോജ്യാഹരണപ്രയത്നം = ഭക്ഷണസാധനത്തെ സമ്പാ
ദിക്കുന്നതിനുള്ള പ്രയത്നം.

൪൭ കൈവല്യം=മോക്ഷം. ആദ്യം=ആദിയിലുള്ളതു. –പണ്ടേ
പ്രകാരം എന്നർത്ഥം.

൪൮ ദാതാവ്=ദാനംചെയ്യുന്നവൻ.

൪൯ ആബാല്യാൽ=ബാല്യംമുതൽ.

൫൦ തോലി (ദ്വിതീയ)–തോലിയെ.

൫൧ സ്പൃഹണീയം=ആഗ്രഹിക്കത്തക്കതു.

൫൨ ദ്വേഷ്യം=ദ്വേഷിക്കപ്പെട്ടതു.

൫൩ സൂക്തി=നല്ലതായവാക്കു.

൫൪ ഗുണി=ഗുണമുള്ളവൻ. ഖലബുദ്ധ്യാ=ദുഷ്ടന്റെ ബുദ്ധി
ഹേതുവായിട്ടു.

൫൫ ഗുണഗ്രാഹികൾ=ഗുണത്തെ ഗ്രഹിക്കുന്നവർ. ഗുണം=
ജ്ഞാനാദി–കയറെന്നും. ഗ്രഹിക്ക=അറിയുക– പിടിക്ക
എന്നും. പൂർണ്ണകുംഭം കയറോടുകൂടിയതെന്നാലും അതിൽ
പിടിക്കുന്നതിന് ആളില്ലാത്തപക്ഷം കിണറ്റിൽ മുഴുകി
പ്പോകുന്നു; അതുപോലെ മനുഷ്യൻ ഗുണവാനായാലും
ഗുണഗ്രാഹിയില്ലെങ്കിൽ ദുഃഖിക്കുന്നു എന്നഭിപ്രായം.

൯൭ ഗുരുവിൻദ്വേഷി=ഗുരുവിനെക്കുറിച്ചു മറ്റൊരുവൻ ചെ യ്യുന്നദ്വേഷണം.

൯൮ തന്നിരോധകം=അതിനെ[അന്ധകാരത്തെ] നിരോധി ക്ക [തടുക്കു] ന്നതു.

൯൯ ദേശികൻ=ഗുരു.

൧൦൦ അൎത്ഥം=പ്രയോജനം. ഇച്ഛാശബ്ദം=ഇച്ഛഹേതുവായിട്ടു ണ്ടായ ശബ്ദം. ഒന്നിന്റെ പേരു പറവാനായി സ്വേച്ഛ കൊണ്ടു നിൎമ്മിച്ചതായ ഒരു അൎത്ഥമില്ലാത്തശബ്ദം.

൧൦൧ ജീവനം=ഉപജീവനം-ജലംഎന്നും. ഘടീയന്ത്രം-വെ ള്ളംകോരുന്നതിനുള്ള ഒരുമാതിരിയന്ത്രം. ഇതുവെള്ളത്തി നായിതാഴുകയും അതിനെഗ്രഹിച്ചാൽഉടൻ ഉയരുകയും ചെയ്യുന്ന താകുന്നു; ദുഷ്ടനും അപ്രകാരം തന്റെ കാൎയ്യം സാധിക്കുന്നതിനായി വളരെവണക്കം കാണിക്കയും, സാ ധിച്ചുകഴിഞ്ഞാൽ അത്യന്തം അഹങ്കാരിയായിത്തീരുക യുംചെയ്യുന്നു എന്നു താല്പൎയ്യം.

൧൦൨ കടീകൎണ്ണോകകൎണ്ണത്തിൽ= ഒരുവന്റെ ചെവിയിൽ അ ന്യന്റെ ദൂഷണം പറയുന്ന അഞ്ജസാ=ഉടനെ.

൧൦൩ ഭീരുലോകം=ഭീരുജനം-സ്ത്രീജനംഎന്നും. അളകങ്ങൾ= കുറുനിരകൾ. ഖലൌഘം=ദുഷ്ടസമൂഹം. സൽകൃതി=സ ൽകാരം. കൌടില്യം=ദുസ്സ്വഭാവം-വളവെന്നും.

൧൦൪ മധുരം=മധുരമായ വസ്തു-മധുരമായ വചനം എന്നും ക്രൂരം=ക്രൂരമായ(എരിവുള്ള) വസ്തു-ക്രൂരവചനമെന്നും.

൧൦൫ സദ്വംശജന്മം=നല്ല വംശത്തിലുള്ള ജനനം-നല്ലമുള കൊണ്ടുള്ള ജനനം എന്നും. ഗുണം=ജ്ഞാനാദി-ഞാ ണെന്നും. പരഹൃത്തു=അന്യന്മാരുടെ മനസ്സ്-ശത്രുക്ക ളുടെനെഞ്ചെന്നും,

൧൦൬ ഫലം=കലപ്പ. ജന്മനാ=സ്വഭാവേന കടിലം=ദു സ്സ്വഭാവമുള്ളതു-വളവുള്ളതെന്നും. തന്മുഖാക്ഷേപം= അതിന്റെ മുഖംകൊണ്ടുള്ള ആക്ഷേപം. താഡ്=ദു ജ്ജനം-ഫലം എന്നും മുഖം=വായ്-അഗ്രഭാഗം എ ന്നും. ആക്ഷേപം=നിന്ദ-ഉഴുകൽ എന്നും. ക്ഷമാ= ക്ഷാന്തി ഭൂമി എന്നും.

൧൦൧ ഗന്ധവഹം=ഗന്ധവാഹം—ഏന്ന എന്നും. സന്താപം=ദുഃഖം—ചൂടെന്നും.

ഫാറ ലഭ്യം=ലഭിക്കപ്പെടുവാൻ യോഗ്യം.

ഫാർ ഗുണം=ജ്ഞാനാദി—നൂൽ എന്നും. തീക്ഷ്ണതാ=മൂ ൎച്ചത—മൂനഎന്നും. ഖലവാണി=ദുഷ്ടൻെറ വാക്ക്

ഫ൦൫ പദം=സ്ഥാനം.

ഫ൦വ്യ അയത്ത്=മുള്ള്.

ഫവ൦ ധൎമ്മം ഇല്ലാതിരുന്നാൽ അഗ്നി, രാജാവ്, ചോരൻ ഇവരെക്കൊണ്ടു ധനനാശം സംഭവിക്കുംഎന്നുസാരം

ഫവഫ ആയം=ഒരുമ്പെട്ടും. സഹജാതൻ=സോദരൻ.

ഫവന ആഗസ്ത്യനിന്ദ= അഗസ്ത്യനെക്കുറിച്ചുള്ള നിന്ദ.

ഫഥർ സാവധാനത=സാവധാനൻ എന്നുള്ള അവസ്ഥ. സാവധാനൻ= അവധാനത്തോടു കൂടിയവൻ. അവധാനം= മനസ്സിരുത്തൽ.

ഫവവ്യ നന്നായി സൂക്ഷിച്ചു നോക്കി ഭക്ഷണസാധനത്തെ പരിശോധിച്ചു സാവധാനമായും ദഹനസൌകൎയ്യത്തിനായി നല്ലവണ്ണം ചവച്ചും ഭുജിക്കണം എന്നു സാരം.

ഫന൦ അതിഭക്ഷണം മരണത്തെ ഉണ്ടാക്കുന്നു എന്നുസാരം.

ഫനഫ മിതപത്ഥ്യാശനശീലം=മിതമായും പത്ഥ്യമായുംഭക്ഷിക്കുന്ന ശീലം.

ഫന൫ മധുപാവലി=മധുപന്മാരുടെ ആവലി മധുപന്മാർ=മദ്യപാനംചെയ്യുന്നവർ—മധുപങ്ങളുടെ ആവലി എന്നും മധുപങ്ങൾ = വണ്ടുകൾ ആവലി= സമൂഹം വംശം= കുലം— മുള എന്നും.

ഫനവ്യ മതിഗുണം=ബുദ്ധിഗുണം അനുകമ്പ=കൃപ.

ഫർന ബന്ധുക്കളിൽവച്ച്ഒരാൾക്കുണ്ടാകുന്ന സുഖദുഃഖങ്ങൾ മററുള്ളവൎക്കും തുല്യമായി ഉണ്ടായിരിക്കും എന്നുസാരം

ഫൗന്ന പാശി=വരുണൻ.

ഫൽൻ ദ്രവിപ്പിക്ക=അലിയിക്ക.

ഫ൫൦ സമീരൻ=വായു അത്ത്=വഹ്നി.

൧൩൧ ഖഗങ്ങൾ=പക്ഷികൾ. ശരത്തിങ്കൾ=ശരൽകാല ത്തിങ്കൾ.

൧൩൨ ഖലമൈത്രി=ദുഷ്ടന്മാരുടെ സ്നേഹം.

൧൩൩ സമ്പത്തു്, നന്മയെകൊതിച്ചിട്ടു, വിചാരപൂൎവ്വം പ്രവൃത്തിക്കുന്ന പുരുഷനെ സ്വയമേവപ്രാപിക്കുന്നു. അവന്നു സമ്പത്തുണ്ടാകുന്നു എന്നു താല്പൎയ്യം.

൧൩൪ ശാസ്ത്രം പഠിച്ചാൽ മാത്രം പോരാ; അതിനെ അനുഷ്ഠിക്കുന്നതിൽ ഔചിത്യം കൂടി വേണ്ടതാകുന്നു. സദാചാരവാക്യങ്ങളിൽതന്നെയും അൎത്ഥം മാത്രം നോക്കിയാൽ പരസ്പരവിരോധം പലെടത്തും കണ്ടേയ്ക്കാം. അങ്ങനെ വരുമ്പോൾ പ്രകരണത്തെ അനുസരിച്ചു വക്താവിന്റെ ഉദ്ദേശ്യം അറിഞ്ഞു് ഔചിത്യം പോലെ പ്രവൎത്തിക്കേണ്ടതാകുന്നു; അല്ലെങ്കിൽ "ഉച്ചസ്ഥാനേഷു പൂജ്യന്തേ,, എന്നുള്ള സദാചാരവാക്യത്തെ ആസ്പദമാക്കി വയ്ക്കോൽത്തുറുവിന്റെ മുകളിൽ കയറിയിരുന്ന യുവാവിനെപ്പോലെ പരിഹാസപാത്രമായിത്തീരും എന്ന സാരം.

൧൪൧ ദ്രോവു=സ്വൎഗ്ഗം.

൧൪൨ ശുദ്ധദ്വിജസമീപം=ശുദ്ധന്മാരായിരിക്കുന്ന ദ്വിജന്മാരുടെ (ബ്രാഹ്മണരുടെ) സമീപം = ശുദ്ധങ്ങളായിരിക്കുന്ന ദ്വിജങ്ങളുടെ- ദന്തങ്ങളുടെ സമീപം എന്നാകട്ടെ. അധരേ=അധരനിൽ അധരൻ=അധമൻ. അധരേ = അധരത്തിൽ എന്നും രാഗം = വിഷയാദിലാഷം- ചുവപ്പെന്നും.

൧൪൩ രന്ധ്രം=ദോഷം-കുഴിഎന്നും. നീചപ്രവണത്വം=നീചന്മാരിൽ ഉള്ള സ്നേഹം-നീചത്തിലേയ്ക്കുള്ള താണസ്ഥലത്തേയ്ക്കുള്ള ചായ്‌വ്‌ എന്നും പങ്കനിദാനം=പങ്കത്തിന്റെ നിദാനം പങ്കം=പാപം. ചളി എന്നും നിദാനം=കാരണം ജഡസാന്നിദ്ധ്യം=മൂഢന്റെ അടുപ്പം-ജലത്തിന്റെ അടുപ്പം എന്നും.

൧൪൪ ഇന്ദ്രിയസൌഷ്ഠവം=ഇന്ദ്രിയങ്ങളുടെ യോഗ്യത.

൧൪൫ മഹിതസദസ്സ്=ശ്രേഷ്ഠസഭ.

൧൮൪ ചേന്ന്=മൂർഖന്മാരുടെ അഭിപ്രായത്തോടു ചേൎന്ന.

൧൮൫ മല്ല് =യുദ്ധം.

൧൮൬ വപുസ്സ് =ദേഹം.

൧൮൭ ബീജം =കാരണം.

൧൮൮ കോടി=കോടിദ്രവ്യം — അററം എന്നും. ലക്ഷം = ലക്ഷം ദ്രവ്യം — ലാക്കെന്നും. നമിക്ക =നമസ്കരിക്ക — വളയുക എന്നും.

൧൮൯ ദാതൃത്വം =ദാനശീലത്വം.

൧൯൦ അത്യാശാവിവശൻ =അത്യാഗ്രഹംകൊണ്ടു പരവശൻ. ത്വരാ =സംഭ്രമം. സ്വപരഹാനി =തന്റെയും അന്യന്റെയും ഹാനി.

൧൯൧ വാഗ്മി =വാക്സാമൎത്ഥ്യമുള്ളവൻ. വല്ഗിതം =ശരപ്രയോഗത്തിനുള്ള ചുവട്.

൧൯൨ അന്യായാൽ =ന്യായത്തെ ആശ്രയിക്കാതെ — ന്യായരഹിതമായി എന്നൎത്ഥം.

൧൯൩ ഹിതം =പത്ഥ്യം — ന്യായത്തെ അനുസരിച്ചതു്. മിതം = അല്പാക്ഷരം. പ്രസന്നം =മന്ദഹാസത്തോടു കൂടിയതു.

൧൯൪ മഞ്ജുളാ =മനോഹരാ. അസമയോക്താ =അയോഗ്യമായസമയത്തിൽ പറയപ്പെട്ടതു്.

൧൯൫ കലാ =വിദ്യാ. കലാവാൻ =വിദ്യയുള്ളവൻ — ചന്ദ്രൻ എന്നും. ധൃതൻ =ധരിക്കപ്പെട്ടവൻ.

൧൯൬ ശസ്ത്രം =ആയുധം — ആയുധവിദ്യ എന്നു സാരം.

൧൯൭ അഹാൎയ്യത്വം =അഹാൎയ്യം എന്നുള്ള ഭാവം. അഹാൎയ്യം = ഹാൎയ്യമല്ലാത്തതു്. ഹാൎയ്യം =ഹരിക്കപ്പെടുവാൻ ശക്യം. ഹരിക്ക =അപഹരിക്ക. അനൎഘത്വം =അനൎഘം എന്നുള്ള ഭാവം. അനൎഘം =അൎഘത്തോടു (വിലയോടു) കൂടാത്തതു് — വിലനിശ്ചയിക്കാൻ പാടില്ലാത്തതു എന്നൎത്ഥം.

൧൯൮ ബകപംക്തികൾ =കൊക്കുകളുടെ സമൂഹങ്ങൾ (പംക്തി)

൧൯൯ പരിപാവനം =പരിശുദ്ധം. വിദ്വാന്മാരുടെ സംസൎഗ്ഗമില്ലാത്ത ഭവനം വനത്തിനു തുല്യമാകുന്നു എന്നൎത്ഥം

൨൦൦ പാദങ്ങൾ =കാലുകൾ — രശ്മികൾ എന്നും. ശാരദാഗമം = ശാരദയുടെ =സരസ്വതിയുടെ ആഗമം =പ്രാപ്തി. ശാരദാ

ശമം-ശാരദമായിരിക്കുന്ന ആഗമം എന്നു. ശാരദം-ശരത്തിനെ (ശരൽകാലത്തെ) സംബന്ധിച്ചതു്. കവി=വിദ്വാൻ-ചന്ദ്രൻ എന്നും. വിദ്വൽപക്ഷത്തിൽ 'പാദങ്ങൾകൊണ്ടു, എന്നതിന്നു പാദസഞ്ചാരം കൊണ്ടു് എന്നർത്ഥം

൧൦൨ അർത്ഥാഹരണസാമർത്ഥ്യം=അർത്ഥങ്ങളെ സമ്പാദിക്കുന്നതിൽ ഉള്ള സാമർത്ഥ്യം. അവ്യയൌഘം=അവ്യയന്മാരുടെ ഓഘം. അവ്യയന്മാർ=വ്യയമില്ലാത്തവർ- ലുബ്ധന്മാർ. ഓഘം=സമൂഹം-അവ്യയങ്ങളുടെ ഓഘം എന്നും അവ്യയങ്ങൾ=അവ്യയശബ്ദങ്ങൾ. അർത്ഥം=ധനം-പൊരുൾ എന്നും

൧൦൪ രണ്ടും=വിധിയേയും പ്രയത്നത്തേയും.

൧൦൫ ഗുപ്തൻ=ഗോപനംചെയ്തു രക്ഷിക്കപ്പെട്ടവൻ.

൧൦൯ വിദ്വൽപ്രണാമം=വിദ്വാന്മാരിലുള്ള വണക്കം.

൧൧൦ ശബ്ദഡംബരം=ശബ്ദകോലാഹലം. അറിവില്ലാത്തവരാണ് ആത്മപ്രശംസ ചെയ്യുന്നതെന്നു താൽപര്യം.

൧൧൨ "വാൎദ്ധക്യ...വിചാരണാ,,=വാൎദ്ധക്യാവസ്ഥയിലും മരണാവസ്ഥയിലും ഉള്ള പലവിധമായ ദുഃഖങ്ങളെക്കുറിച്ചുള്ള വിചാരം. ജനയിത്രി=മാതാവു്.

൧൧൩ വിഗർഹണവിഷയം=നിന്ദാപാത്രം.

൧൧൪ ഹൃദ്യൻ=പ്രിയൻ. അജസ്രം=എല്ലായ്പോഴും.

൧൧൬ ഘനങ്ങൾ=മേഘങ്ങൾ.

൧൧൯ ലാഘവകരം-മേദസ്സുകളെ ക്ഷയിപ്പിച്ചു ശരീരത്തിന്നു കനക്കുറവിനെ ഉണ്ടാക്കുന്നതു്. ലാഘവകരം=അവമാനത്തെ ഉണ്ടാക്കുന്നതു്. വ്യായാമം ലാഘവകരമാണെങ്കിലും ലാഘവകരമല്ല എന്നു പറയുമ്പോൾ വാക്യങ്ങൾക്കു വിരോധവും, പിന്നിട്ട്, ആ വാക്കിന്നു വേറെ അർത്ഥത്തെ കല്പിക്കുമ്പോൾ ആ വിരോധത്തിന്നു പരിഹാരവും ഉണ്ടു്. ഇങ്ങനെ വരുന്ന സ്ഥലങ്ങളിൽ "വിരോധാഭാസം,, എന്ന അലങ്കാരമാകുന്നു.

ഉഉന്ദ [illegible]...[illegible]ൻ.. —[illegible] [illegible]കരമായ സ[illegible]കൊണ്ടു [illegible] ഉ[illegible]ത്താവും [illegible] ഇരിക്കുന്ന [illegible] ക്രർക്കാൻ

ഉഉ൧ തന്നെക്കാൾ താണനിലയിൽ ഇരിക്കുന്നവരുടെ അവസ്ഥയെ വിചാരിച്ചു താൻ തൃപ്തിപ്പെട്ടുകൊള്ളണം എന്ന സാരം.

ഉഉവ്വ പൌരുഷം ധൎമ്മസാരം=പുരുഷന്റെ ശ്രേഷ്ഠമായ ധൎമ്മം.

ഉന്ദ൦ ചന്ദനങ്ങൾ=ചന്ദനവൃക്ഷങ്ങൾ.

ഉന്ദപ സജ്ജനങ്ങളോടു വേർപിരിയുന്നതു് അത്യന്തം വ്യസനകരമാകുന്നു എന്നല്ലാതെ സജ്ജനസംസൎഗ്ഗം പാടില്ലെന്നല്ലാ ഇതിന്റെതാൽപൎയ്യം. ഒരിക്കലും വേർപിരിയാൻ ഇച്ഛതോന്നാതിരിക്കത്തക്കവണ്ണം അത്രവളരെ ഗുണമുള്ളവരാണു് സത്തുക്കൾ എന്നു സാരം.

ഉന്ദന്ന മഹദ്ധനം=മഹത്തുക്കളുടെ ധനം.

ഉൎ൦ രക്തൻ=രക്തവൎണ്ണൻ. ക്ഷതി=ആപത്തു്.

ഉൎന്ദ സാധുവൃത്തർ=നല്ല ചരിത്രമുള്ളവർ—സത്തുക്കൾ—നല്ല വൃത്താകാരമുള്ളവ എന്നും.

ഉൎന്ന ബാഡവാഗ്നി= സമുദ്രമദ്ധ്യത്തിൽ ഒരിടത്തു് എത്രയും പരന്ന പൊക്കത്തോടുകൂടി ജ്വലിക്കുന്ന ഒരു വകഅഗ്നി

ഉൎവ്വ ഒരുവൻ, താൻ അങ്ങോട്ടു യാതൊരുപകാരവും ചെയ്യാതെ ഇരുന്നിട്ടും. ഇങ്ങോട്ടുപകാരം ചെയ്യുന്ന മററാരുത്തനോടു പശ്ചാത്താപത്തോടും ലജ്ജയോടുംകൂടി പറയുന്ന വാക്കിനെ ഇതു സൂചിപ്പിക്കുന്നു. സത്തുക്കൾ എല്ലാവൎക്കും ഒരുപോലെ ഉപകാരം ചെയ്ക ശീലമായിട്ടുള്ളവരാകുന്നു എന്നു സാരം.

ഉഠ൧ ബാണൻ=ബാണാസുരൻ. സുമബാണപിതാവു=ശ്രീകൃഷ്ണൻ.

ഉഠവ ഉക്തിശക്തി=സംഭാഷണശക്തി.

ഉഠൎ സനാതനം=നിത്യം.

ഉന്ന൮ ആമയം=രോഗം.

ഉന്ന൧ പിപീലികാ=എറമ്പു. ആത്മതുല്യം=തന്നോടുതുല്യം.

ഉ൯വ്വ ഹൃൽഗതം=മനോഭാവം. [illegible]ന്മാരെ സന്തോഷിപ്പിക്കാൻ സാമൎത്ഥ്യമുള്ളവൻ.

൧൩൯ ദേഹവാങ്മനോദാഢ്യം=ദേഹത്തിന്റെയുംമനസ്സിന്റെയും വാക്കിന്റെയും ദാഢ്യം. ദാഢ്യം=നിഗ്രഹം—അകൃത്യങ്ങളിങ്കൽ പ്രവൎത്തിപ്പാൻ അയയ്ക്കായ്ക എന്നൎത്ഥം. ആചാരം=ആചാരം.

൧൪൦ വിജിതേന്ദ്രിയൻ=ഇന്ദ്രിയങ്ങളെ ജയിച്ചിരിക്കുന്നവൻ.

൧൪൧ ഭൂയസ്സന്തോഷം=വളരെ സന്തോഷം. സാഹസം=അറിയാതെ.

൧൪൨ ഉന്മൂലിതം=നശിപ്പിക്കപ്പെട്ടതു.

൧൪൩ ഹരിണം=മാൻ. ദാവം=കാട്ടുതീ. സൌശീല്യശാഖി=സൌശീല്യം [സുശീലത്വം] ആകുന്ന ശാഖി=വൃക്ഷം. ഉൻമദദന്തി=മദിച്ചആന. സമാഗമം=സംസൎഗ്ഗം.

൧൪൪ പ്രതിബന്ധം=വിഘ്നം.

൧൪൫ മൃണാളം=താമരവളയം. ഉൽപലം=ചെങ്ങഴിനീർപൂവു്

രണ്ടാം പ്രകരണം.

൧ മൃഗനാഭി=കസ്തൂരി. വാണിജൻ=കച്ചവടക്കാരൻ.

൨ മാനനം=ബഹുമാനനം. വീക്ഷം=വൎദ്ധികം.

൩ ഇഷ്ടാഹാരവിഹാരസേവ=ഇഷ്ടങ്ങളായിരിക്കുന്ന ആഹാരവിഹാരങ്ങളുടെ സേവ. ഇഷ്ടങ്ങൾ=ഹിതങ്ങൾ. ആഹാരവിഹാരങ്ങൾ=ആഹാരവുംവിഹാരവും. ആഹാരം=ഭക്ഷണം. വിഹാരം=ദേഹമനോവ്യാപാരം. ചേഷ്ടാ=പ്രവൃത്തി. പ്രസക്തി=താൽപൎയ്യം. സൎവ്വാൎത്ഥദാ=എല്ലാ അൎത്ഥങ്ങളേയും ദാനം ചെയ്യുന്നതു്.

൪ ഗദം=രോഗം. അസ്തസൌഖ്യം=സൌഖ്യംകൂടാതെ.

൫ കീലം=ആണി. അതിശയം=അതിവേഗം. അഗത്യന്തരം=ഗത്യന്തരമില്ലാതെ. ഗത്യന്തരം=അന്യഗതി. ആകുലം=ഇളകിയതു. —തൊൽവിനിമിത്തം പശ്ചാകലന്മാരായ ആളുകളോടു കൂടിയതെന്നൎത്ഥം. സകലമിതിൻമൂലം=സകലമായിരിക്കുന്ന ഇതിന്റെ കാരണം. [സ്വല്പമായ രോഗത്തേയും നിസ്സാരമെന്നുകരുതി ചികിത്സിക്കാതിരിക്കരുതെന്നുസാരം.

൬ സ്ഫീതാഹംകൃതിഭാരം=വൎദ്ധിച്ചിരിക്കുന്ന വലുതായ അഹംകാരം. താരുണ്യം=യൌവനം. അവിനാശങ്കം=ശങ്കകൂടാതെ

൧ മലിനാംബരം=മലിനമായിരിക്കുന്ന അംബരത്തോടുകൂടിയതു്. മലിനം=അഴുക്കുള്ളതു്-കറുത്ത നിറമുള്ളതെന്നും. അംബരം=വസ്ത്രം-ആകാശമെന്നും. സൂര്യാദ്യാലോകനം=സൂരികളുടെ=വിദ്വാന്മാരുടെ ആലോകനം=ദർശനം. സൂര്യദർശനമെന്നും.

൫ നിജഗുണവിസ്തരണം=തന്റെ ഗുണങ്ങളെ വെളിക്കു-തന്റെയുള്ളിനെ നിവർത്തുക എന്നും. അതു=നിജഗുണവിസ്തരണം. ഉന്നതമാം പദം ശ്രേഷ്ഠമായ സ്ഥാനം. ഉയർന്ന സ്ഥലം എന്നും.

൧൨. ഊഴിസ്ഥം = ഭൂമിയിലുള്ളതു് ക്ഷോണിതലസ്ഥിതജലത്തെ, എന്നു പാഠാന്തരം. മാഴ്കും=ദുഃഖിക്കും.

൧൫ ഹരിതവർണ്ണം=പച്ചനിറം. കല്യാണശില്പരുചിരത്വം=കല്യാണ (ശ്രേഷ്ഠ)മായിരിക്കുന്ന ശില്പത്തിന്റെ [സൃഷ്ടിയുടെ] രുചിരത്വം=സൌന്ദര്യം.

൧൮ യാമിനി=രാത്രി

൨൦ സമ്യഗ്ദൂരത്തിൽ=ശരിയായ ദൂരത്തിൽ.

൨൧ അതിസഹസ്രകവത്സരം=ആയിരത്തിലധികം വത്സരം. താരം=നക്ഷത്രം. വിഹായസി=ആകാശത്തിൽ.

൨൩. പ്രപഞ്ചസ്ഥാനാശ=പ്രപഞ്ചത്തിൽ ഇരിക്കുന്നതിനുള്ള ആഗ്രഹം.

൨൪ ഉദരസീമനി=വയററിനകത്തു്. തൽപ്രണയം=അതിങ്കൽ പ്രജയിൽ [ഉള്ള] വാത്സല്യം.

൨൫ ശൃംഗാരയോനികഥ=കാമദേവന്റെ കഥ.

൨൮ സ്ത്രീപുംസസംഗതി = സ്ത്രീപുരുഷസമ്മേളനം. അപത്യം=പ്രജ. ഗർഭധാരണത്തിനു യോഗ്യമായ കാലത്തിൽ മാത്രമാണു് പക്ഷിമൃഗാദികളിൽ പ്രായേണ സ്ത്രീപുരുഷസമ്മേളനം ഭവിക്കാറുള്ളതു്.

൩൧ ജനനത്തിനു തക്കവണ്ണം നാശവും ഉണ്ടായിരുന്നില്ലെങ്കിൽ ജന്തുക്കൾ ക്രമത്തിലധികം വർദ്ധിക്കുന്നതിനും അവർക്കു നിവസിപ്പാൻ ഒരു ഭൂഗോളം മതിയാകാതെ വരുന്നതിനും ഇടയാകുമായിരുന്നു.

൩൩ അത്യപ്രമത്താദാവാംകലന്ന=മനസ്സിരുത്തലോടുകൂടി. സ്ഫു

ടംഗ്രൈവ=സ്പഷ്ടമായിട്ടതന്നെ.

൩൩. കിമത്ഥം=എന്തിനായിക്കൊണ്ട്. വിസ്മൃത=നാസ്തികി ല്ലായ്കു.

൩൭ മുതൽ ൪൫ വരെയുള്ള ശ്ലോകങ്ങൾ ഒരു നാസ്തികന്റെ ചോദ്യങ്ങൾക്ക കൊടുത്തമറുവടിയിൽ ഉൾപ്പെട്ടവയാകുന്നു.

൪൦ പടുധിഷണാഗ്രങ്ങൾ=സാമത്ഥ്യമുള്ളബുദ്ധിയുടെമുനകൾ

൪൪ നരവിഗ്രഹാന്തരം=മനുഷ്യദേഹത്തിന്റെ അന്തർഭാഗം=ഭൂമിഗോളത്തിന്റെ പരിമാണം എന്ന്-അതിന്റെനില എങ്ങനെ ഇത്യാദിയെക്കുറിച്ചുള്ള അറിവ് ഒരുമനുഷ്യന്റെ ദേഹത്തിനുള്ളിൽ വസിക്കുന്ന അണുപ്രാണിക്ക് എങ്ങനെ അലഭ്യമായിരിക്കുന്നുവോഅപ്രകാരം ഈശ്വരനേക്കുറിച്ചുള്ള പൂർണ്ണമായ അറിവ് മനുഷ്യനും അലഭ്യമായിരിക്കുകയേ ഉള്ളൂ എന്നു താൽപര്യം.

൪൫ നിശ്രേയസം=മോക്ഷം.

൪൬ ഹരിദ്വണ്ണം=പച്ചനിറം. മാനം=അളവു. ദിവ്യപ്രഭു=ഈശ്വരൻ.

൪൯ ആലസ്യം=മടി.

൫൧ മഹത്തമന്മാർകൾ=ഏറ്റവും മഹാന്മാർ.

൫൨ ഇഷ്ടൌഘം=സ്നേഹിതന്മാരുടെ സമൂഹം. അല്പ=രാത്രി. രാത്രിയിൽ തങ്ങളുടെ സ്നേഹിതന്മാർ സുഖമായി ഉറങ്ങിക്കൊണ്ടിരിക്കുമ്പോഴും നിദ്രാസുഖത്തെ ഉപേക്ഷിച്ച ശുഷ്കാന്തിയോടു കൂടി വായിക്കയും എഴുതുകയും മററും ചെയ്താണ് ഓരോരുത്തർ മഹാന്മാർ എന്ന സ്ഥാനത്തെ ലഭിച്ചിട്ടുള്ളത് എന്നാഭിപ്രായം.

൫൩ കൃതകവൃഷ്ടി=കൃത്രിമവഷം. അകാലത്തിങ്കൽ മഴ പെയ്യിക്കുന്ന സൂത്രവും കണ്ടുപിടിക്കപ്പെട്ടിട്ടുണ്ടു.

൫൪ ജളസ്തോമം=മൂഢന്മാരുടെ സമൂഹം.

൫൫ ദുർന്നിവാരം=തടുക്കാൻ പാടില്ലാത്തതു.

൫൮ ദാതാവു നീചനായിരുന്നാലും സേവ്യനാകുന്നു എന്നത്ഥം.

൬൦ യുദ്ധത്തിൽ തോറേറാടിയവർ ഒളിച്ചിരിക്കാറേ പൂച്ചക്കൾ ഉതകുന്നുണ്ടല്ലൊ.

൮൨ തണ്ടാർ=താമര. സുഹൃത്തു=ബന്ധു.

൮൩ അത്ത=മുകിൽ - മേഘം.

൮൪ അജൻ=ബ്രഹ്മാവ്.

൮൫ പരൻ=അന്യൻ-ശത്രു എന്നും. ഹൃദയം=മനസ്സ്-നെഞ്ചെന്നും. ശിരഃകമ്പം=തലകുലുക്കൽ. ധാനുഷ്കശരം=വില്ലാളിയുടെ ബാണം.

൮൬ പുരോഭാഗിത-പുരോഭാഗി എന്നുള്ള അവസ്ഥ. പുരോഭാഗി=ദോഷങ്ങളെമാത്രം കാണുന്നവൻ. ശോച്യ=ശോചിക്കത്തക്കതു.

൮൭ സർവ്വദാ=എല്ലായ്പോഴും. നവസൌഖ്യദാ=നവമായസൌഖ്യത്തെ ദാനംചെയ്യുന്നതു-സർവ്വദാനവസൌഖ്യദാ=എല്ലാദാനവ (അസുര) ന്മാൎക്കും സൌഖ്യത്തെ ദാനം ചെയ്യുന്നതെന്നും. കാവ്യവിദ്യ=കവിത. കാവ്യന്റെ (ശുക്രന്റെ) വിദ്യ=സഞ്ജീവനിവിദ്യയെന്നും. ശുക്രന്റെ സഞ്ജീവനീവിദ്യ മൃതന്മാരെജ്ജീവിപ്പിക്കുന്നതാണല്ലൊ. അപ്രകാരം കവിതയും മൃതപ്രായന്മാർ (അതിദുഃഖിതന്മാർ) ആയിരിക്കുന്നവൎക്കും ഉന്മേഷത്തെകൊടുക്കുന്നതാകുന്നു എന്നൎത്ഥം.

൮൮ പ്രതിഭാജലം=പ്രതിഭയാകുന്ന ജലം. പ്രതിഭാ=നല്ലവണ്ണമുള്ള തോന്നൽ. കവിമാനസം=കവികളുടെ മാനസമാകുന്ന മാനസസരസ്സ്.

൮൯ ചന്ദ്രാശ്മം=ചന്ദ്രകാന്തക്കല്ല്.

൯൦ സൈരിഭം=പോത്തു. അമരസിന്ധു=ഗംഗാനദി.

൯൧ പിച്ചകപ്പൂവ്.

൯൨ വരകളഭം=ശ്രേഷ്ഠമായ ആനക്കുട്ടി. കിരി=പന്നി.

൯൩ ഭാഷയ്ക്കൊത്തസുവൎണ്ണം=ഭാഷയ്ക്കുചേൎച്ചയുള്ള നല്ലഅക്ഷരം-നല്ലഭാഷയിൽഉള്ള (നല്ലആകൃതിയിൽ ഉള്ള) സുവൎണ്ണം=സ്വൎണ്ണം എന്നും. ദോഷാന്വേഷണതൽപരൻ=കാവ്യദോഷങ്ങളെ അന്വേഷിക്കുന്നതിൽ താല്പൎയ്യമുള്ളവൻ-ദോഷാ അവ്യയം =രാത്രിയിൽ-രാത്രിയിലുള്ള അന്വേഷണത്തിൽ താല്പൎയ്യമുള്ളവൻ. എന്നും.

൧൦൦ സഭാൎയ്യൻ=ഭാൎയ്യയോടുകൂടിയവൻ. അപത്യം=കുട്ടി. ഗ

താമയൻ=രോഗംതിന്നവൻ.

൧൦൧ ജീവനം ജലം.

൧൦൪ ജിതം=ജയിക്കപ്പെട്ടതു. അനന്തരം=കൂടക്കൂടെ.

൧൦൫ നിർഭരം=ഏററവും.

൧൦൬ വസനാദി=വസ്ത്രംമുതലായതു.

൧൦൮ ഭീ=ഭയം. ആൎത്തി=ദുഃഖം. ധീ=ബുദ്ധി

൧൧൨ അഭ്യംഗസൌഖ്യം=അംഗസൌഖ്യത്തെക്കുറിച്ചു. അതിദൃഷ്ടി=നല്ലവണ്ണമുള്ള നോട്ടം. അഭ്യംഗം=എണ്ണതേയ്പ്. സതിമാർ=ഉത്തമസ്ത്രീകൾ. യുക്തി ഗർഭങ്ങൾ=യുക്തിയോടുകൂടിയവ.

൧൧൫ പ്രസൂതി=പ്രസവം. കോഷ്ഠം=അന്തൎഭാഗം. ഉൾവയറു യഥാവിധി=വിധിപോലെ.

൧൧൮ പ്രസന്നത=സന്തോഷം. ശമം=അടക്കം.

൧൧൯ വൈരവൻ=ബഡവാഗ്നി. വിബുധതതി=ദേവസമൂഹം. മന്ഥാചലം=മത്തായി തിന്നപൎവ്വതം-മന്ദരപൎവ്വതം. അനിമിഷങ്ങൾ=മത്സ്യങ്ങൾ. ഗ്രാഹങ്ങൾ=മുതലകൾ. പ്രചാരം=സഞ്ചാരം. അബ്ദം=മേഘം. വണിക്ക്=കച്ചവടക്കാരൻ. ഉദധി=സമുദ്രം.

൧൧൬ മഹിമാനം ഭവതീയ=മഹിമാവിനെ-മാഹാത്മ്യത്തെ.

൧൨൦ സല്ലോകം=സജ്ജനം.

൧൨൧ ആരാൽ=ദൂരത്തിങ്കലുള്ള.

൧൨൨ പ്രണയം=സ്നേഹം. അങ്കം=കളങ്കം. സമ്മദാകലത=സന്തോഷപാരവശ്യം.

൧൨൩ ശാണോപലം=രത്നം തേയ്ക്കുന്നകല്ലു.

൧൨൪ ഇതു്, സീതയെ രാവണൻമോഷ്ടിച്ചു കൊണ്ടുപോയതിൻെറശേഷം ശ്രീരാമലക്ഷ്മണന്മാർവനത്തിൽതിരഞ്ഞുനടക്കുമ്പോൾ സീതയുടെ കാൽച്ചിലമ്പ് അവിടെ ഒരിടത്തുകിടന്നു കണ്ടുകിട്ടിയ സന്ദൎഭത്തിൽ ശ്രീരാമൻ ലക്ഷ്മണനോടുപറയുന്ന വാക്കാകുന്നു. ഭൂഷാ=ആഭരണം.

൧൨൫ ഇതു് ലക്ഷ്മണൻെറ മറുവടിയാകുന്നു. ഇതിൽനിന്നും ജ്യേഷ്ഠഭാൎയ്യയോടു് അനുവൎത്തിക്കേണ്ടതു് ഇന്നപ്രകാരമാണെന്നു മനോഹരമാകുംവണ്ണം തെളിയുന്നുണ്ടു്.

൧൨൬ ആഗന്തുകമിത്രം=ആഗന്തുകന്മാൎക്കു[അതിഥികൾക്കു] മി

ശ്രമമായുള്ളവൻ.

൧൩൨ ഓഷധീശൻ.ചന്ദ്രൻ സ്ത്രീകളുടെ കോപമുണ്ടാകുമ്പോൾ മുഖത്തിലെ നിറംമാറും എന്നപ്രസിദ്ധമാണല്ലൊ. അതു പോലെ ഭൂഛായയാൽചന്ദ്രന്റെനിറംമാറിഎന്നതാ രം.ചന്ദ്രന സ്വയംപ്രകാശമില്ല. സൂൎയ്യന്റെരശ്മി ചന്ദ്രനി ൽ പ്രതിഫലിക്കുന്നതുകൊണ്ടാണ് ചന്ദ്രൻ പ്രകാശിക്കുന്ന തു്. ചിലപ്പോൾ സൂൎയ്യന്റെയും ചന്ദ്രന്റെയും നേരെ മ ദ്ധ്യത്തിൽ ഭൂഗോളം വരും. അപ്പോൾ സൂൎയ്യരശ്മി ചന്ദ്ര നിൽ പ്രതിഫലിക്കാതിരിക്കത്തക്കവണ്ണം ഭൂമിയുടെ ഛാ യ ചന്ദ്രനെ മറയ്ക്കും. ഇതാണ് ചന്ദ്രഗ്രഹണം എന്നു പറ യപ്പെടുന്നതു്.

൧൩൩ ചിലപ്പോൾ സൂൎയ്യന്റെയും ഭൂമിയുടേയും മദ്ധ്യത്തിൽ ച ന്ദ്രൻ വന്നിട്ടു സൂൎയ്യനെ മറയ്ക്കും. ഇതാണ് സൂൎയ്യഗ്രഹണം

൧൩൪ അല്ലാതെയില്ലതുമേ=അല്ലാതെ യാതൊരു ഫലവുമി ല്ലാ എന്നൎത്ഥം.

൧൩൮ സതി=പതിവ്രതാ.

൧൪൦ അപരാൎത്തി=അന്യദുഃഖം.

൧൪൧ ദരിദ്രത [ദ്വിതീയാ]=ദാരിദ്ര്യത്തെ.

൧൪൨ ദക്ഷിണാശ=തെക്കേദിക്കു്— ദക്ഷിണ കിട്ടണമെന്നുള്ള ആശയെന്നും. കരം=രശ്മി—കൈ എന്നും.

൧൪൩ പ്രവാസി=പരദേശവാസി.

൧൪൪ ഉൽക്കമ്പം=ചാഞ്ചല്യം.

൧൫൦ കിംശുകം=മുരുക്കിൻപൂവു്.

൧൫൧ ചയം=സമൂഹം.

൧൫൨ പ്രതികൂലം=വിപരീതം-കൂല (തീര) ത്തിലേക്കെന്നും. ദ്രോണി=തോണി- വള്ളം. ലോകപ്രതാരണം=ജനവഞ്ച ന-ജനങ്ങളെകടത്തുകഎന്നും. ദാരുണാ=ഭയത്തെയുണ്ടാ ക്കുന്നതു്-ദാരു (തടി) കൊണ്ടെന്നും. അപ്പോൾ തൃതീയാ വിഭക്തിയാകുന്നു.

൧൫൩ മിത്രാന്തികം=ബന്ധുസമീപം-സൂൎയ്യസമീപമെന്നും. ദോ ഷാകരൻ=ദോഷങ്ങൾക്കിരിപ്പിടമായുള്ളവൻ- ചന്ദ്രനെ ന്നും. മലിനാശയൻ=ദുഷ്ടമാനസൻ- കറുത്തിരിക്കുന്ന ഉ ള്ളോടുകൂടിയവനെന്നും.

൧൪൩ വിശിഖശബ്ദത്തിന്റെയും വ്യാലശബ്ദത്തിന്റെയും ആദ്യവും അന്തവും ഇല്ലാത്ത അക്ഷരങ്ങൾ ശേഷിച്ചുണ്ടാകുന്നതായ ശബ്ദം ശിഖി [അഗ്നി] ന്റെയും വ്യാല (സർപ്പ) ത്തിന്റെയും പ്രവൃത്തിയായ പരപ്രാണഹരണം ചെയ്യുന്നതു യുക്തംതന്നെ എന്നഭിപ്രായം. ഖലൻ=ദുഷ്ടൻ.

൧൪൪ നവർണ്ണങ്ങൾ=കൻപതക്ഷരങ്ങൾ. ഏതാനും അക്ഷരങ്ങൾ മാത്രം എന്നർത്ഥം.

൧൪൫ പാത്രം=യോഗ്യനായ പുരുഷനെ-ഭാജനത്തെ എന്നും. അപാത്രമതാകം= അയോഗ്യനാകം - ഹാനിയുള്ളതാകം എന്നും. സ്നേഹഗുണങ്ങൾ=സ്നേഹവും ഗുണവും. സ്നേഹം=പ്രേമം-എണ്ണയെന്നും. ഗുണം=ക്ഷമമുതലായ ഗുണം-തിരിയെന്നും. മലം=പാപം-അഴുക്കെന്നും.

൧൪൬ ബഹുധാ=പലപ്രകാരം. അന്യഖണ്ഡനം=അന്യദൂഷണം. ബഹുധാന്യഖണ്ഡനം=ബഹുക്കളായിരിക്കുന്ന ധാന്യങ്ങളുടെ ഖണ്ഡനമെന്നും മുസലം=ഉലക്ക.

൧൪൭ മടവാർകുഴൽ=സ്ത്രീകളുടെ തലമുടി.

൧൪൮ അല്ലിങ്കൽ=രാത്രിയിൽ. അക്കമണികൾ=അക്കവും മണിയും.

൧൪൯ കാസരം=പോത്തു്.

൧൫൦ ശിലക്ഷേപം=ശിലത്തെസ്സംബന്ധിച്ചുള്ള നിന്ദ.

൧൫൧ ഝഷം=മത്സ്യം. കൈവർത്തൻ=മുക്കുവൻ.

൧൫൨ ദ്വിജിഹ്വർ=ഏഷണിക്കാർ-സർപ്പങ്ങളെന്നും.

൧൫൩ ധാമം=തേജസ്സു്.

൧൫൪ രന്ധ്രം=പഴുതു-ദോഷമെന്നും. ജ്യേഷ്ഠാനുജന്മാർ=തുല്യന്മാരെന്നു സാരം.

൧൫൫ ഈ ശ്ലോകത്തിനും ഒന്നാംപ്രകരണത്തിലെ ൧൫൦-ാം ശ്ലോകത്തിനും അർത്ഥം ഒന്നുതന്നെ. ശബ്ദഭംഗിയിലുള്ളതാൽപര്യം നിമിത്തം ഒരേ അർത്ഥത്തിൽ രണ്ടിലധികം ശ്ലോകം ചിലപ്പോൾ എഴുതുന്നതു കവിസമ്പ്രദായമാകുന്നു. മന്ദാക്ഷം=ലജ്ജ.

൧൫൬ ആരാൽ=സമീപത്തിങ്കൽ.

൧൫൭ ബോധലവദുർവിദഗ്ദ്ധ്യം=അല്പജ്ഞാനം കൊണ്ടുള്ള

കന്നൂ ഉണ്ഡാംവൎഗ്ഗം.

ഫവ്യം ദഹിക്ക=ഭസ്മമാക്കുക.

ഫവ്യ മുളകളിൽനിന്നുണ്ടാകുന്നതായ കാട്ടുതീ ആമുളകളെ തന്നെ ഭസ്മമാക്കുന്നതുപോലെ ദുഷ്ടനായ പുത്രൻ തന്റെ പിതാവിന്റ മനോവ്യസനത്തെ ഉണ്ടാക്കുന്നു എന്നു സാരം.

ഫവ്യ തമസ്സ്=ഇരുട്ട്-അജ്ഞാനമെന്നും.സൂൎയ്യാലോകം=സൂൎയ്യരശ്മി-സൂരികളുടെ ദൎശനം എന്നും. ദുൎവ്വചോമലം=മലം പോലെയുള്ള ദുൎവ്വചനം. ഉതിൎത്തിടും=പുറപ്പെടുവിക്കും. പക്ഷപാതം=ചിറകുകളുടെ പതനം-സ്നേഹം എന്നും. അവലംബം വിട്ടമാൎഗ്ഗം= ആകാശമാൎഗ്ഗം-അസാധുവായമാൎഗ്ഗമെന്നും. അവാക്ക്=അധോമുഖം-വാക്കോടു കൂടാത്തതെന്നും.

ഫവ്യ സാമ്യത്തോടും=സുഖദുഃഖാദികളിൽ സമഭാവനയോടുകൂടി എന്നൎത്ഥം.

ഫവ്യ ഈ ശ്ലോകം ചോദ്യോത്തരരൂപമാകുന്നു. അതു്=സിംഹാദിയാകും മൃഗകുലം.

ഫവ്യ ജനനീരാഗം=ജനങ്ങളുടെവിരോധം-ജനനിയുടെസ്നേഹമെന്നും. ബഹുലാലാപൻ=ബഹുലം (ബഹു) ആയിരിക്കുന്നആലാപത്തോടുകൂടിയവൻ. വേണ്ടതിലധികം പറയുന്നവൻ-ബഹുവായിരിക്കുന്ന ലാലയെ [വായനീരി നെ] പാനംചെയ്യുന്നവൻ എന്നും.

ഫൻ൦ ശയ്യാ=പദങ്ങളുടെ അന്യോന്യമൈത്രി- (പദങ്ങളുടെ ചേൎച്ച)-മെത്ത എന്നും.

ഫൻവ പ്രതിഭാ=മനോധൎമ്മം. ശ്ലോകം=കീൎത്തി. നിൎവ്വിദ്യർ=വിദ്യയില്ലാത്തവർ.

ഫൻര കുമൎത്ത്യർ=നിന്ദ്യന്മാരായ മനുഷ്യർ.

ഫൻന പ്രമദാജനം=സ്ത്രീജനം.

ഫൻ൭ ഈഷൽ=അല്പം. നടപ്പാന്റെ കാൽമാറ്റം=നടക്കുന്നവൎക്കു ചിലപ്പോൾ കാലിടറിപ്പോകുന്നതു സഹജമാണല്ലോ. അതു് ആക്ഷേപയോഗ്യമല്ല എന്നു സാരം.

ഫൻവ ഇതു്=നിജദോഷപ്രബോധം.

൨൦൦ ജ്ഞണം = ജ്ഞാനാദി-കയറെന്നും. ജ്ഞാനാദിഗുണമുള്ളവരും പ്രായേണ ധനം കുറഞ്ഞിരിക്കുന്നതു പതിവാണല്ലൊ.

൨൦൧ ഗോസമന്മാർ = പശുതുല്യന്മാർ-മൂഢന്മാർ.

൨൦൨ തങ്കം... അണച്ചിട്ടും = ധനം സമ്പാദിക്കും എന്നൎത്ഥം.

൨൦൩ ധീവരന്മാർ = മുക്കുവർ-വിദ്വാന്മാരെന്നും. ജഡൌഘം = ജലപ്രവാഹം-മൂഢന്മാരുടെസമൂഹം എന്നും.

൨൦൪ ധനവാന്മാരിൽ പലരും സാധാരണന്മാരെ കണ്ടാലും കാണാത്ത ഭാവത്തേയും, അവരുടെ വാക്കുകളെ കേട്ടാലും കേൾക്കാത്ത ഭാവത്തേയും നടിക്കുന്നതും, അവരോടു സംസാരിക്കാതിരിക്കുന്നതും പതിവാണല്ലൊ. പാലാഴി മഥിച്ചപ്പോൾ അതിൽനിന്നു വിഷവും ലക്ഷ്മിയും ഉണ്ടായതായി പൌരാണികന്മാർ പറഞ്ഞിരിക്കുന്നതിനാൽ ലക്ഷ്മിയെ വിഷസോദരി എന്നു നിർദ്ദേശിച്ചിരിക്കുന്നു.

൨൦൫ ശ്വശ്രു = ഭൎത്താവിന്റെ അമ്മ. വധു = പുത്രന്റെ ഭാൎയ്യ. ബ്രഹ്മാവു വിഷ്ണുവിന്റെ പുത്രനാകകൊണ്ടു ലക്ഷ്മീദേവിയും സരസ്വതീദേവിയും പരസ്പരം ശ്വശ്രുവും വധുവുമാകുന്നു.

൨൦൬ വിദ്യയണയുന്നു = വിദ്യയെ അഭ്യസിക്കുന്നു.

൨൦൭ ഇതു ചോദ്യോത്തരരൂപമാകുന്നു.

൨൧൨ ധൎമ്മാശയില്ലാത്തവന്റെ ബലവും ധനവും പാണ്ഡിത്യവും നിഷ്ഫലം ആകുന്നു.

൨൧൩ പുരു = വലുതായ.

൨൧൫ ആതിൎമ്മഹിമ = ബുദ്ധിയുടെ മഹിമ. ആതൊക്കെയും = ആപത്തിനെ എല്ലാം.

൨൨൦ പത്ഥ്യംസൎവ്വഥാപ്രധാനമായിട്ടുള്ളതാകുന്നു എന്നുസാരം.

൨൨൧ “അതത്ര......ക്ഷരം.„ കാകൻ വന്നു; ഉടൻ തന്നെ പനമ്പഴം വീണു; കാകൻ അതിനെ ഭക്ഷിക്കയും ചെയ്തു. ഇതുപോലെ ഒരു പുഴു ഒരു വൃക്ഷത്തിന്മേലോ മറ്റോ കരണ്ടു; അതു ഒരക്ഷരത്തിന്റെ ആകൃതിയിലായി. ഈ രണ്ടു സംഭവങ്ങളും യാദൃച്ഛികങ്ങളാകുന്നു. ഈ പ്രകാരം പത്ഥ്യത്തെ ആചരിക്കാത്ത മനുഷ്യൻ ദീൎഘായുസ്സായിരിക്കുന്നതും ദുഷ്ടൻ ഐശ്വൎയ്യവാനായിരിക്കുന്ന

ത്തും യദൃച്ഛയാ സംഭവിക്കുന്നില്ല ആകുന്നുള്ളൂ. അംബന്ത്യോന്ന് അല്പായുസ്സും ദുഷ്ടന് അധഃപതനവും ആണ് സംഭാവ്യമായിട്ടുള്ളത് എന്നഭിപ്രായം. താലം=പനമ്പഴം. ദ്രൂണം=പുഴു.

൧൧ താപം=ദുഃഖം-ചൂടെന്നും. സുവംശജാതം=നല്ലവംശത്തിൽ ജനിച്ചതു്-നല്ല മുളകൊണ്ടുണ്ടാക്കപ്പെട്ടതെന്നും.

൧൧൪ അദ്രിസരിത്ത്=മലയിൽനിന്നുംപുറപ്പെടുന്ന നദി. നിമ്നഗകൾ=നദികൾ. സമുദ്രം ഭൎത്താവായിട്ടും നദികൾ ഭാൎയ്യമാരായിട്ടും നിൎദ്ദേശിക്കപ്പെട്ടിരിക്കുന്നതിനാൽ നദികൾ പരസ്പരം സപത്നിമാരാകുന്നു. സപത്നിമാർ=ഒരേ ഭൎത്താവുള്ള സ്ത്രീകൾ.

൧൧൫ കേരം=തെങ്ങു് - ശീൎഷം=തല.

൧൧൬ നാരികേളം=തെങ്ങു്.

൧൧൭ അന്യകാൎയ്യഘനനം=അന്യന്റെ കാൎയ്യത്തെ നശിപ്പിക്കുക. വ്യൎത്ഥം=നിഷ്ഫലമായിട്ടു്. പരാൎത്ഥനാശകൻ=അന്യകാൎയ്യത്തെ നശിപ്പിക്കുന്നവൻ.

൧൧൮ വിതതി-സമൂഹം. ശാഖാമൃഗങ്ങൾ=വാനരന്മാർ. ഉൎവ്വിരുട്ട്=വൃക്ഷം. ഭൂതി=ഐശ്വൎയ്യം.

൧൨൧ ആതങ്കാപഹം=ദുഃഖത്തെ നശിപ്പിക്കുന്നതു.

൧൨൨ ചാതുരീസാരോദ്രിക്തഗുണം=നല്ലതായസാമൎത്ഥ്യംകൊണ്ടു വൎദ്ധിച്ചിരിക്കുന്ന ഗുണങ്ങളോടുകൂടുംവണ്ണം.

൧൨൩ ക്ഷീണാൎത്ഥൻ= ധനം ക്ഷയിച്ചവൻ. രുജ=ദുഃഖം. ആൎയ്യവാണി=ഉത്തമന്മാരുടെ വാക്കു്.

൧൨൪ അളികം=നെററി.

൧൨൫ ധൂളി=മണ്ണൊടി-ഭസ്മംഎന്നും. ദിഗംബരൻ=നഗ്നൻ-ദിക്കുകളാകുന്ന വസ്ത്രത്തോടു കൂടിയവനെന്നും.

൧൨൬ ദ്രവ്യാവസാനം=ദ്രവ്യത്തിന്റെ അവസാനം. ദ്രവ്യം=ധനം-എണ്ണയെന്നും. സദ്വംശസത്മം=നല്ലവംശമാകുന്ന ഗൃഹം. വല്ലഭൻ=പ്രിയൻ.

൧൨൭ ജനതാ=ജനസമൂഹം. പൂൎവ്വജന്മസ്സ്=പൂൎവ്വജന്മം.

൧൨൮ ചെഷ്ടിതം=ചെയ്യപ്പെട്ടതായ. ചെഷ്ടി=കൎമ്മം. ജനി=ജന്മം

വ. ൫൬ കാൎയ്യും കാലം=ജനിക്കേണ്ടതായ സമയം. ഔചിത്യം=ഉചിതത്വം—വൈദ്യശാസ്ത്രത്താൽ വിധിക്കപ്പെട്ട ശരിയായ കാലത്തിങ്കലുള്ള ഗൎഭാധാനം എന്നു സാരം. താൎയ്യും=തള്ളയ്ക്കും.

വ. ൫൭ ശാല്യാദി=ശാലിമുതലായതു്. ശാലി=ഒരുവകനെല്ലു്. [ഉമി മാത്രംപോയാൽ ഉള്ളിൽ വെളുപ്പുനിറം കാണുന്ന നെല്ലിന്നു ശാലിഎന്നു പേരാകുന്നു].

വ. ൫൮ പഴുതു=ദോഷം.

വ. ൫൯ മൎത്ത്യാളി=മനുഷ്യസമൂഹം. പേറീടുന്ന=ധരിക്കുന്ന.

വ. ൬൦ സ്വമാഹാത്മ്യജന്മാർ=തന്റെമാഹാത്മ്യത്താൽജനിച്ച മനുഷ്യാദികൾ. അനാശ്രയത്വരുജ=അനാശ്രയത്വം ഹേതുവായിട്ടുള്ള ദുഃഖം. അനാശ്രയത്വം=ആശ്രയമില്ലായ്ക—മരിച്ചുകഴിഞ്ഞാൽ പിന്നെ യാതൊരാശ്രയവുമില്ലായ്ക എന്നൎത്ഥം.

വ. ൬൧ ഉത്തുംഗസൌഹിത്യം=വലുതായ തൃപ്തി.

വ. ൬൩ സരസവിരസൻ=മുമ്പിൽ സരസത്വവും പിന്നെ ക്രമേണ വിരസത്വവുംഉള്ളവൻ. വിരസസരസാദിശബ്ദങ്ങൾക്കും ഈ രീതിയിൽ അൎത്ഥംഗ്രഹിക്കണം.

വ. ൬൬ വൃത്ത്യാവിൺമൂത്രമൂൻ=മലമൂത്രങ്ങൾ നല്ലവണ്ണംപോയിട്ടു്. അമലം=നിൎമ്മലം—ഗൌരവാദിരഹിതം എന്നൎത്ഥം. ദോഷം=വാതാദി. സ്വസ്ഥം = സ്വസ്ഥാനത്തെ ആശ്രയിച്ചതു്. പവനൻ= സമാനവായു. അനുസരിക്ക=അനുലോമമായി ഗമിക്ക. ഉൾത്തീ=ജഠരാഗ്നി. വിശദകരണം=വിശദങ്ങളായിരിക്കുന്ന കരണങ്ങളോടുകൂടിയതു്. വിശദങ്ങൾ=സ്വവിഷയഗ്രഹണ സമൎത്ഥങ്ങൾ. കരണങ്ങൾ=ഇന്ദ്രിയങ്ങൾ. വിധിനിയമിതം=വിധിയാൽനിയമിതം. വിധി=ശാസ്ത്രവിധി. നിയമിതം=നിയമിക്കപ്പെട്ടതു്. ഇഷ്ടം=വിഹിതം.

വ. ൭൦ ആഖുപ്രവീരൻ=മൂഷികശ്രേഷ്ഠൻ.

വ. ൭൪ നമ്മുടെ പശ്ചിമദിക്കിൽനിന്നാണു നമുക്കു ഒരുപാടു താമസിക്കുന്നവൎക്കു് സൂൎയ്യോദയം ഉണ്ടാകുന്നതു്.

൮൩ വ്യൂഹം=സമൂഹം. ഭൂമിക്കു മുകളിൽ ൧൨ നാഴികയോളമുള്ള വിസ്താരത്തിൽ വായുവുണ്ടെന്നു ശാസ്ത്രജ്ഞന്മാർ തീർച്ചപ്പെടുത്തീട്ടുണ്ടു്; എന്നാൽ ൭൦ നാഴിക വിസ്താരമായിരിക്കുന്ന വായുവിന്നേ അവർ പ്രാധാന്യം കല്പിച്ചിട്ടുള്ളു.

൮൪ മഹത്തരം=ഏററവും വലുതു്.

൮൫ തിണ്ണം=വേഗത്തിൽ. നണ്ണുക=വിചാരിക്കുക.

൮൬ ഉത്ഥാനസ്ഥാനം=ഉൽഭവസ്ഥാനം. പ്രാബലയം=മഞ്ഞു്.

൮൭ അഹഹ [അവ്യയം) = കഷ്ടം.

൮൰ ഒരു മാററമായതു്=ആയതു് ഒരു മാററം (അവസ്ഥാന്തരപ്രാപ്തി] ആകുന്നു. നശിച്ചീടുന്നൊരു ജീവിതം=നശ്വരമായ ഒരു ജീവിതം. ദിവ്യസൌഖ്യവസതി=മോക്ഷസ്ഥാനം. ആസന്നഭൂ=അടുത്തിരിക്കുന്ന പ്രദേശം. അതിൽ=മോക്ഷസ്ഥാനത്തിൽ. മാർഗ്ഗം=മാർഗ്ഗത്തെ-വാതിലിനെ-എന്നർത്ഥം.

൮൰൧. ആയുർദ്രുമം=ആയുസ്സാകുന്ന വൃക്ഷം. അന്തകദണ്ഡധാരിത=അന്തകൻ എന്നും ദണ്ഡധാരി എന്നും ഉള്ള അവസ്ഥ. അന്തകൻ=അന്തത്തെവരുത്തുന്നവൻ. ദണ്ഡധാരി=ദണ്ഡത്തെ (ശിക്ഷയെ] ധരിക്കുന്നവൻ.

൮൰൨ താരേശൻ=ചന്ദ്രൻ. അധഃകരിക്ക=താഴ്ത്തുക.

൮൰൩ നീരന്ധ്രം=തിങ്ങിയിരിക്കുന്നതു്.

൮൰൪ സമുദ്രം പാനംചെയ്തതു് അഗസ്ത്യൻ. എതിരായി സ്വർഗ്ഗമുണ്ടാക്കിയതു വിശ്വാമിത്രൻ. ഒരു വടിയാൽ ശസ്ത്രാദികളെ നശിപ്പിച്ചതു് വസിഷ്ഠൻ.

൮൰൫ വംശോന്നതിനുതി=വംശത്തിന്റെ വലിപ്പംകൊണ്ടുള്ള പ്രശംസ. നീക്കാവതല്ലാത്ത ദശ=മരണാവസ്ഥ.

൯൰൧ സൌഹൃദം=സ്നേഹം.

൯൰൨ കഞ്ജസന്തതി=താമരക്കൂട്ടം.

൯൰൩ വാചാലൻ=നിന്ദ്യമായി വളരെപ്പറയുന്നവൻ.

൯൰൪ അശ്മഭേദോണു്=കല്ലിന്റെ അററം.

൯൰൫ മുക്താ=മുത്തുമണി.

൯൯൦ ഈ ശ്ലോകം കൊണ്ടുകളുടെയും അരയന്നത്തിന്റെയും

സംഭാഷണമാകുന്നു. യദി=എങ്കിൽ.

൩൪൨ നിബദ്ധതരാ=അധികം ഉറപ്പിക്കപ്പെട്ടതു്. മുഷ്ടി=പിടി-ചുരുട്ടിപ്പിടിച്ച കരം എന്നും. കോശം=ഉറ-ധനഗൃഹം എന്നും. കൃപാണകൃപണന്മാർ-ഖഡ്ഗവും ലുബ്ധനും. ആകാരം=ആകൃതി-ആ എന്ന അക്ഷരമെന്നും.

൩൪൪ ഇള-ഭൂമി.

൩൪൮ സംസ്കാരം=ശുദ്ധി. സാത്ഥം=സമൂഹം.

൩൫൪ യന്മദ്ധ്യഗതം=യാവചിലതുകളുടെ (സൂക്തിരത്നങ്ങളുടെ) മദ്ധ്യഗതം. നീചകാചം=നീചനാകുന്ന കരുട്ടുകള്.

൩൫൭ സുമനസ്സുകൾ=വിദ്വാന്മാർ-പുഷ്പങ്ങളെന്നും.

൩൬൦ ഹയാദി=കുതിരമുതലായ ജന്തുക്കൾ. (ഖലാ.

൩൬൫ കരടപടലി=കാകസമൂഹം. ജളജനത=മൂഢജന സം

൩൬൬ രദം=പല്ല്.

൩൭൨ അവിരളം=സംപൂർണ്ണം. ഏവൻചിത്തം=ഏവന്റെ മനസ്സ്.

൩൭൫ ദശമികൾ=വൃദ്ധന്മാർ.

൩൭൮ ശബ്ദാനുശാസനം=ശബ്ദശാസ്ത്രം.

൩൭൯ ആയസയന്ത്രം=ഇരുമ്പുകൊണ്ടുണ്ടാക്കപ്പെട്ട യന്ത്രം. ദുർഭേദം=പിളക്കാൻ കഴിയാത്തതു്.

൩൮൪ മഹാസത്ത്വതാ=വലുതായ ധൈര്യത്തോടു കൂടിയവൻ എന്ന അവസ്ഥ. വലിപ്പമുള്ള പ്രാണികളോടു കൂടിയതു് എന്ന അവസ്ഥയെന്നും. സാധു=സൽപുരുഷൻ. സരിദീശൻ=സമുദ്രം. ഗോത്രസ്ഥിതി=കുലമര്യാദ-പർവ്വതങ്ങളുടെനില എന്നും.

൩൮൫ സുമനസ്സുകൾ=വിദ്വാൻമാർ-പൂക്കൾ എന്നും. വാമദക്ഷിണാഭേദ=വിരോധിയിലും അനുകൂലനിലും ഭേദമില്ലാത്തതു്-ഇടത്തേതിലും വലത്തേതിലും ഭേദമില്ലാത്തതെന്നും.

൩൮൮ നയനായനം=നേത്രമാർഗ്ഗം.

൩൯൨ കരണം=ദേഹം. പരോപകരണം=പരോപകാരംചെയ്യുന്നതു. പാരമ്യം=ശ്രേഷ്ഠത്വം.

൩൯൭ ഗുണം=ക്ഷമാദി-ഞാണെന്നും. വംശം=കുലം-മുളയെ ന്നും. നമിക്ക=താഴ്മയോടു കൂടിയിരിക്ക-വളയുകയെന്നും.

൩൯൮ രന്ധ്രം=ദോഷം-പഴുതെന്നും. ഗുണം=ക്ഷമാദി-നൂൽഎന്നും. മറയ്ക്കും=രന്ധ്രത്തെമറയ്ക്കും എന്നർത്ഥം.

൪൦൨ മാനം=അഹങ്കാരം. ഇതരകഥ=അന്യന്റെ കഥയെ. അഭീഷ്ടത്തെനൽകി മൌനം പൂണ്ടിട്ടു=മറ്റുള്ളവരുടെ അഭീഷ്ടം സാധിപ്പിച്ചു കൊടുത്താൽ ആ സംഗതിയെപിന്നെ ആരോടും പ്രസ്താവിക്കയില്ല. ഉപകാരത്തെ=അന്യൻതനിക്കചെയ്ത ഉപകാരത്തെ.

[illegible] ദാരങ്ങളെ=ഭാര്യയെ. ലോഷ്ടം=മൺകട്ട. ഭൂതങ്ങൾ=പ്രാണികൾ.

[illegible]വ്യ ലോകങ്ങൾ=ജനങ്ങൾ-ഭുവനങ്ങളെന്നും. തമസ്സ്=അജ്ഞാനം-ഇരുട്ടെന്നും. ഭാഗ്യം=സാമൎത്ഥ്യം. ഗോസഞ്ചയം=വാക്സമൂഹം-രശ്മിസമൂഹമെന്നും. സൎവ്വജ്ഞനേത്രത്വം=സൎവ്വജ്ഞന്മാരുടെ (പണ്ഡിതന്മാരുടെ)നേതൃ എന്നുള്ള അവസ്ഥ-അവരുടെ വലുതായ പ്രേമത്തിന്നിരിപ്പിടമായിരിക്ക എന്നൎത്ഥം-സൎവ്വജ്ഞന്റെ (ശിവന്റെ) നേത്രങ്ങൾ എന്ന അവസ്ഥ എന്നും. തമസ്സംക്രമം=അജ്ഞാനസംബന്ധം- രാഹുവിന്റെ ആക്രമണം എന്നും. സൽപഥേ=സന്മാൎഗ്ഗത്തിൽ- ആകാശത്തിലെന്നും. സൽപഥെനില്പവർ=സദാചാരസ്ഥിതന്മാർ-സൂൎയ്യചന്ദ്രന്മാരെന്നും.

൪൧൨ അണിമണിഭൂഷണം=അണിയുന്ന രത്നഭൂഷണം.

൪൧൩ മലർ=പൂവ്. അലർ=പൂവ്.

൪൧൭ "വേണാട്ടീശന്റെ.....കാട്ടീ" തിരുവിതാംകൂറിൽ കൊല്ലവൎഷം ൯൦൪ മുതൽ ൯൩൩ വരെ രാജ്യഭാരംചെയ്തിരുന്ന മാൎത്താണ്ഡവൎമ്മമഹാരാജാവു തിരുമനസ്സുകൊണ്ടു തനിക്കു രാജ്യഭാരം കിട്ടുന്നതിനുമുമ്പിൽ ശത്രുക്കളെ ഭയപ്പെട്ടു വേഷപ്രച്ഛന്നനായി കുറെക്കാലം നടന്നിരുന്നു. ആയിടയ്ക്കു് ഒരിക്കൽ അവിടുന്നു് ഒരു ക്ഷേത്രത്തിൽ ഒളി

ച്ചിരുന്ന വിവരം അറിഞ്ഞു് എട്ടുവീട്ടിൽ പിള്ളമാരുടെ യും മാടമ്പിമാരുടേയും ആളുകൾ ചെന്നു് ആ ക്ഷേത്രത്തെ വളഞ്ഞു. അപ്പോൾ അവിടത്തെ ശാന്തിക്കാരൻ പോററി, താൻ രാജവേഷം ധരിക്കയും, രാജാവിനെ തന്റെ വേഷം ധരിപ്പിക്കയും ചെയ്തിട്ടു് അവിടുത്തെ കൈയിൽ നൈവേദ്യാന്നം ഉള്ള ഉരുളി കൊടുത്തു മറെറാരു ചരണഭാവം നടിച്ചു് പുറത്തു പൊയ്ക്കൊള്ളുന്നതിനും, ആ സമയം രാജാവു് അകത്തു മറഞ്ഞിരിക്കുന്നതായി അവരോടു പറയുന്നതിനും പറഞ്ഞയച്ചു. ഈ കൌശലത്താൽ രാജാവു രക്ഷപ്പെടുകയും, ഗുണവാനായ പോററി അവരുടെ കൈയിൽ പെട്ടു മരിക്കുകയും ചെയ്തു! ഈ കഥയെയാണു് ഈ ശ്ലോകത്തിൽ നിർദ്ദേശിച്ചിരിക്കുന്നതു്.



## ഉപസംഹാരം.

ലോകം = ജനം. തിഷ്ഠതു = ചീത്തയായതു്. തിഷ്ഠതിലാശവിട്ടു = ദുഷ്പ്രവൃത്തിയിലുള്ള ആഗ്രഹത്തെ വിട്ടു്. ഹരിം = ഹരിയെ (വിഷ്ണുവിനെ) ആസേവിച്ചു = നല്ലവണ്ണം സേവിച്ചു. വിദ്വത്സംഘ് = വിദ്വത്സംഘം. ഏകം = കൊടുക്കുന്ന. ശാസന = നിയോഗം, ആണ്ടു് കൊണ്ടു = അനുസരിച്ചുകൊണ്ടു്. വിധി = ശാസ്ത്രവിധിയെ. കലേശവാരസരസവ്യാഹാരസാരങ്ങൾ = കലേശവാരത്തിന്റെ സരസവ്യാഹാരങ്ങളുടെ സാരങ്ങൾ. കലേശവാരം = കലേശന്മാരുടെ (ശാസ്ത്രജ്ഞന്മാരുടെ) വാരം = സമൂഹം. സരസവ്യാഹാരങ്ങൾ = സരസങ്ങളായിരിക്കുന്ന വ്യാഹാരങ്ങൾ = വാക്കുകൾ. ഈ ശ്ലോകത്തിൽ പ്രകൃതാത്ഥത്തിനു പുറമേ ഈ പുസ്തകം ഉണ്ടാക്കിത്തീൎന്ന തിഷ്ഠതി, മാസം, ആണ്ടു, നക്ഷത്രം ആഴ്ച ഇവയെക്കൂടി താഴെ പറയും പ്രകാരം സൂചിപ്പിച്ചിരിക്കുന്നു. ലോകംതിഷ്ഠതി = ഏകാദശിതിഷ്ഠതി. ഹരിമാസം = ചിങ്ങമാസത്തിൽ. ശാസനയാണ്ടു - ൧൦൭൬ാമാണ്ടു. വിധിഭേ = രോഹിണീനക്ഷത്രത്തിൽ. കലേശവാരം = തിങ്കളാഴ്ച.

ശുഭം.